THE
CHURCH WEEKLY

വാല്യം 17 | 1963 ഡിസംബർ 15 | ലക്കം 49

## THOUGHT FOR THE WEEK

"May all beings look on me with the eye of a friend. May I look on all beings with the eye of a fiend."
Vedic poetry.

## താളുകൾ മറിക്കുമ്പോൾ



## ഈ ആഴ്ചയിൽ

ഡിസംബർ 17 മാർ ബസ്സേലിയോസ് കാതോലിക്കാ (വാകത്താനം)
18 മാർത്തോമ്മാ ശ്ലീഹാ കന്തംകൊണ്ട കത്തേററതിൻെറ ഓർമ്മ.
21 മാർത്തോമ്മാ ശ്ലീഹായുടെ മരണം.
25 ക്രിസ്മസ്സ്.
26 ദൈവമാതാവിൻെറ പുകഴ്ച.
27 ശിശു വധപ്പെരുന്നാൾ.

## വരിസംഖ്യ

| | രൂ. | ന.പ. |
|---|---|---|
| ഒരു വർഷത്തേക്കു് | 6 | |
| 6 മാസത്തേക്കു് | 3 | |
| ഒററപ്രതി | | 13 |
| ഇന്ത്യക്കു വെളിയിൽ | 8 | |

മാനേജർ, ചർച്ച് വീക്കിലി,
കോട്ടയം.

# ദൈവത്തിൻെറ വേലയും നമ്മുടെ വേലയും

..."Whether you are citizens of America, or citizens of the world, ask of us here the same high standards of strength and sacrifice that we shall ask of you. With a good conscience, our only sure reward, with history the final judge of our deeds, let us go forth to lead the land we love, asking His blessing and His help but knowing that here on earth God's work is our work."

വീരചരമം പ്രാപിച്ച പ്രസിഡണ്ടു് കെന്നഡിയുടെ ഒരു പ്രസ്താവനയാണു് ഞങ്ങൾ മേലുദ്ധരിച്ചതു്. അതിൻെറ പരിഭാഷ താഴെ ചേർക്കുന്നു.

"നിങ്ങൾ അമേരിക്കൻ പൗരന്മാരായാലും, ലോകത്തിലെ പൗരന്മാരായാലും ഞങ്ങൾ നിങ്ങളോടു ചോദിക്കുന്ന തരത്തിലുള്ള ഉത്തമ മാനദണ്ഡങ്ങളും ത്യാഗങ്ങളും ഞങ്ങളോടും ചോദിച്ചുകൊള്ളുക. നല്ല മനസ്സാക്ഷിയോടും (അതുമാത്രമാണു് നമ്മുടെ നിശ്ചിതമായ ജീവിതപ്രതിഫലം) നമ്മുടെ പ്രവർത്തനങ്ങളുടെ അവസാന വിധികർത്താവായ ചരിത്രത്തെ മുൻനിറുത്തിയും, നമ്മൾ സ്നേഹിക്കുന്നരാജ്യത്തിനു നേതൃത്വം നൽകാൻ മുമ്പോട്ടു പോകാം. ആ സംരംഭത്തിൽ ദൈവത്തിൻെറ അനുഗ്രഹങ്ങളും സഹായവും അഭ്യർത്ഥിക്കുമ്പോൾ ഈ ഭൂമിയിൽ ദൈവം നിർവഹിക്കുന്ന ജോലി നമ്മുടെ ജോലിയാണെന്നു നാം അറിഞ്ഞിരിക്കണം."

ഭൗതികമായ ഉയർച്ചയെയും "സർവശക്തനായ" ഡോളറിനെയും ആരാധിക്കുന്നവരാണു് അമേരിക്കക്കാരെന്ന ഒരു ധാരണയുണ്ടു്. പക്ഷേ അതു ശരിയല്ലെന്നു അനുസ്മരിപ്പിക്കുന്ന ഒരു പ്രസ്താവനയാണു് അമേരിക്കയുടെ ഭരണാധിപനായിരുന്ന മി. കെന്നഡി ചെയ്തിരിക്കുന്നതു്. ആദ്ധ്യാത്മിക ചൈതന്യവും, ഗാഢമായ ദൈവഭക്തിയും ദൈവാശ്രയവും വെളിപ്പെടുത്തുന്ന ഈ പ്രസ്താവന, നിഷ്കാമകർമ്മനിരതനും, ധ്യാനവ്രതനുമായ ഒരു യോഗിക്കാണു് കൂടുതൽ അനുയോജ്യമെന്നു തോന്നിപ്പോകാം. എന്നാൽ കേവലം ലൗകികകാര്യങ്ങളിലും അധികാരത്തിൻെറ ഉത്തരവാദിത്വപൂർവമായ വിനിയോഗങ്ങളിലും ഏർപ്പെട്ടിരിക്കുന്ന ഭരണതന്ത്രജ്ഞന്മാരും, ബിസ്സിനസ്സുകാരുമെല്ലാം, വേദവാക്യം പോലെ ഉരുവിടുകയും, പ്രായോഗികമാക്കുകയും ചെയ്യേണ്ട ഒരു പ്രസ്താവനയാണിതു്. യഥാർത്ഥവും, ദൃഢവുമായ ഈശ്വരാനുഭവത്തിൻെറയും ധാർമ്മികമൂല്യസാക്ഷാൽകാരത്തിൻെറയും, പ്രതീകമാണു് ഈ പ്രസ്താവന.

ഉത്തമമായ മനസ്സാക്ഷിയാണു് നമ്മുടെ ഏററവും സുനിശ്ചിതവുമായ പ്രതിഫലമെന്നു മി. കെന്നഡി പറയുമ്പോൾ അതൊരു ഭംഗിവാക്കല്ലല്ലൊ. ആ മനസ്സാക്ഷിയനുസരിച്ചു് പ്രവർത്തിച്ചതിനു് അദ്ദേഹത്തിനു കിട്ടിയ പ്രതിഫലം രക്തസാക്ഷിമരണമായിരുന്നിരിക്കാം. ദൈവത്തെ ആരാധിക്കയും അനുസരിക്കയും ചെയ്യുന്നവർക്കു ശരിയായ പ്രതിഫലം സുഖപ്രദമായ ജീവിതവും, സമ്പത്തും, സ്ഥാനമാനങ്ങളുമാണെന്നു ചിന്തിക്കുന്നവർ അല്ലേ സാധാരണ മനുഷ്യരെല്ലാം. കെന്നഡി ഒരു കോടീശ്വരനായി ജനിച്ചു. ഭൗതികമായ എല്ലാ സുഖസൗകര്യങ്ങളും അദ്ദേഹത്തിനുണ്ടായിരുന്നു. ഇന്നു ലൗകികമായി നോക്കുമ്പോൾ, അമേരിക്കൻ പ്രസിഡണ്ടിനെപോലെ അധികാരപ്രതാപങ്ങളുള്ള ഒരു സ്ഥാനം ലോകത്തിൽ മറെറാന്നുമില്ല. ആ പദവിയിലും കെന്നഡി ചെന്നെത്തി. അങ്ങനെയുള്ള ഒരു മഹാൻ പറയുന്നു നമുക്കു നിശ്ചയമാക്കാവുന്ന ഏക പ്രതിഫലം നല്ല മനസ്സാക്ഷിയാണെന്നു്.

നല്ല മനസാക്ഷി ഒരു പ്രതിഫലമെന്നോ? മനസ്സിലാക്കാൻ വിഷമമുള്ള ഒരു സത്യമാണതു്. ചിന്തോദ്ദീപകമായ ആ പ്രസ്താവന നമ്മെ നമ്രശിരസ്കരാക്കുന്നു. എന്തെല്ലാം പ്രതിഫലങ്ങൾക്കുവേണ്ടി മനുഷ്യൻ കഷ്ടപ്പെട്ടു പണിയെടുക്കുന്നു. നല്ല ശമ്പളം, നല്ല ജോലി, സൗകര്യപ്രദമായ വീടു്, നല്ല ദാമ്പത്യജീവിതം, ഭാഗ്യം തരുന്ന കുഞ്ഞുങ്ങൾ, ആരോഗ്യം, ഉല്ലാസങ്ങൾ എന്നിങ്ങനെ പ്രതിഫലങ്ങൾ എന്നു് അംഗീകരിക്കാവുന്ന പലതും നമ്മുടെ പ്രയത്നലക്ഷ്യങ്ങളാ

# ജീവകം "സി"യും "ഡി"യും

ലിഡിയ എം. സോണൻബർഗ്ഗ്

ജീവകം സിയുടെ ശാസ്ത്രീയനാമം അസ്കോർബിക്ക് ആസിഡ് എന്നാണ്. ഇതു് അറിയപ്പെട്ടിട്ടുള്ള എല്ലാ ജീവകങ്ങളിലുംവച്ച് ഏററവും അസ്ഥിരവും എന്നാൽ ഏററവും ആവശ്യമുള്ളതുമത്രേ. പ്രസ്തുത ജീവകം അനേക ജന്തുക്കൾക്കു മററു ആഹാരപദാർത്ഥങ്ങളിൽനിന്നു സ്വയമായി ഉല്പാദിപ്പിക്കുവാൻ കഴിയും, എന്നാൽ മനുഷ്യർക്കു് അവർ കഴിക്കുന്ന ആഹാരത്തിൽനിന്നും അതു് ലഭിക്കേണ്ടിയിരിക്കുന്നു.

എല്ലാ സജീവ സെല്ലുകളിലും അസ്കോർബിക്ക് ആസിഡിൻെറ സാന്നിദ്ധ്യം കാണപ്പെടുന്നു. സെല്ലുകളെ തമ്മിൽ സംയോജിപ്പിക്കുന്ന വസ്തുവിൻെറ രൂപീകരണത്തിലും പരിരക്ഷണത്തിലും അസ്കോർബിക്ക് ആസിഡ് ഒരു പ്രധാന പങ്കു വഹിക്കുന്നു. സെല്ലുകളെ തമ്മിൽ യോജിപ്പിക്കുന്ന വസ്തുവിൻെറ അഭാവത്തിൽ സെല്ലുകൾ ശിഥിലീഭവിക്കുന്നു. ഊനിനു് ചുവപ്പും വീർപ്പും അമിത മാർദ്ദവും പലപ്പോഴും രക്തസ്രാവവും രോഗവും അനുഭവപ്പെടുന്നു. ചർമ്മത്തിന്നടിയിലെ ചെറിയ രക്തസ്രാവരത്തിനു നിദാനം ചെറിയ രക്തതന്തുകികളുടെ ഭിത്തികളുടെ ബലഹീനതയാണ്.

ജീവകം സി യുടെ വളരെ നാളത്തെ അഭാവം ഗുരുതരമായ ലക്ഷണങ്ങളോടുകൂടിയ രോഗങ്ങളിലേക്കു നയിക്കും. രക്തപിത്തം എന്ന രോഗം അപ്രകാരം ഉണ്ടാകുന്നതാണ്. ധാരാളം പുതിയ പഴങ്ങളും പച്ചക്കറികളും അടങ്ങിയ ഒരു സമീകൃതാഹാരത്തിൽ പ്രസ്തുത ജീവകം ആവശ്യത്തിനു് അടങ്ങിയിരിക്കും.

നാരങ്ങാ വർഗ്ഗത്തിൽപ്പെട്ട പഴങ്ങളിൽ അസ്കോർബിക്ക് ആസിഡു് ധാരാളം അടങ്ങിയിട്ടുണ്ട്. തക്കാളിക്ക, സ്ട്രോബറീസ്, കുരുമുളക്, മുട്ടക്കോസ്, പച്ചക്കറികൾ ഇവ പച്ചയ്ക്കോ വേണ്ടവിധം പാകപ്പെടുത്തിയൊ ഉപയോഗിച്ചാൽ ധാരാളം സി ജീവകം ലഭ്യമാണ്.

## ജീവകം സി യുടെ സങ്കേതമായ പഴങ്ങളും പച്ചക്കറികളും

| ആഹാരം. | കഴിക്കുന്ന അളവ്. | സി ജീവകത്തിൻെറ ഉദ്ദേശ അളവ്. മില്ലിഗ്രാം |
|---|---|---|
| പുതിയ പഴങ്ങൾ | | |
| ഓറഞ്ചുനീരു് | 6 ഔൺസ് | 90 |
| ഗ്രേപ്ഫ്രൂട്ട്ചാറു് | 6½ " | 72 |
| സ്ട്രോബറീസ് | 10 എണ്ണം | 60 |
| നാരങ്ങാനീരു് | 4 ഔൺസ് | 56 |
| കൈതച്ചക്ക | ⅔ കപ്പ്. | 24 |
| നേന്ത്രപ്പഴം | 1 എണ്ണം | 15 |
| പീച്ചസ് പഴം | 1 " | 8 |
| ആപ്പിൾ പഴം | 1 " | 5 |
| പച്ചക്കറികൾ | | |
| കുരുമുളക് പച്ച | 1 എണ്ണം | 77 |
| തക്കാളിപ്പഴം | 1 " | 35 |
| തക്കാളിക്കാ വേവിച്ചതോ ടിന്നിലടച്ചതോ | ½ കപ്പ് | 20 |
| ചീര പാകംചെയ്തതു് | ½ കപ്പ് | 33—44 |
| മുട്ടക്കോസ് | ½ കപ്പ് പാകം ചെയ്തതു് | 16—27 |
| " | ½ കപ്പ് ചെറുതായി അരിഞ്ഞതു് | 25 |
| കപ്പക്കിഴങ്ങ് | 1 എണ്ണം തൊലികളയാതെ പുഴുങ്ങിയതു് | 28 |
| ഉരുളക്കിഴങ്ങ് | 1 " " " | 15—17 |
| ലററ്യൂസ് | ⅛ ഭാഗം | 4 |
| കാരട്ട് | ½ കപ്പ് പാകം.ചെയ്തതു് | 3 |

മററു ഏതു ജീവകങ്ങളെക്കാളും പാചകത്തിൽ നഷ്ടപ്പെടാൻ സാദ്ധ്യതയുള്ളതു് സി ജീവകമാണ്. അയോഗ്യമായ സംഭരണ രീതിയാലോ പാചക രീതിയാലോ നിഷ്പ്രയാസം നഷ്ടപ്പെടാവുന്നതാണ്. വെള്ളത്തിൽ ലയിക്കുന്നതാകയാൽ പെട്ടെന്നു് ആഹാരത്തിൽനിന്നും വേർപെടാനെളുപ്പമുണ്ട്. വായുവിൽ തുറന്നുവച്ചിരുന്നാൽ അമ്ളജനകവുമായി പ്രവർത്തനക്ഷമതയുള്ളതിനാൽ ചൂടു കൂടുമ്പോൾ പെട്ടെന്നു നഷ്ടപ്പെടുന്നു. ആഹാരപദാർത്ഥത്തിൽ കാണപ്പെടുന്ന എൻസൈം അതിൻെറ നാശം തുടങ്ങുവാൻ സാദ്ധ്യമാണ്. വെളിച്ചം അതിൻെറ വേഗം വർദ്ധിപ്പിക്കുന്നു. ഈ വികല്പങ്ങളാൽ അനേക മുൻകരുതലുകൾ സ്വീകരിക്കുന്നു. ഉദാഹരണമായി ആഹാരസംഭരണം താണ ഉഷ്മാവിൽ നടത്തുക, പാചകത്തിൽ ഏററവും കുറഞ്ഞ അളവിൽ വെള്ളം ഉപയോഗിക്കുക, ഏററവും കുറഞ്ഞ സമയം വേവിക്കുക, എൻസൈം നശിപ്പിക്കുന്നതിനായി പച്ചക്കറികൾ തിളച്ച വെള്ളത്തിൽ മുക്കുക, പാചകം ചെയ്യുമ്പോൾ ആഹാരം മൂടിവച്ചുകൊള്ളുക മുതലായവയാണ്.

(ശേഷം 11—ാം പേജിൽ)

---

ണ്. പക്ഷേ "നല്ല ഒരു മനസ്സാക്ഷി!" അതൊരു പ്രതിഫലമാണോ?

മി. കെന്നഡി ഒരു ജീവിതസത്യമാണ് ആ പ്രസ്താവനയിൽ പ്രഖ്യാപിക്കുന്നതു്. നമുക്കു നിശ്ചയമാക്കാവുന്ന ഒരു പ്രതിഫലമുണ്ടെങ്കിൽ അതു "നല്ല മനസ്സാക്ഷി' യാണെന്നു് അദ്ദേഹം വിചാരിക്കുന്നതു തെററല്ല. യേശുക്രിസ്തു ഒരിക്കൽ പ്രാർത്ഥനയെക്കുറിച്ച് ശിഷ്യന്മാരെ പാഠിപ്പിച്ചു. അവിടുന്നു ചോദിച്ചു: ഒരു മകൻ അപ്പം ചോദിച്ചാൽ അപ്പൻ കല്ലു കൊടുക്കുമോയെന്നു് മീൻ ചോദിച്ചാൽ പാമ്പിനെ കൊടുക്കുന്ന വല്ല പിതാക്കളുമുണ്ടോ? തിന്മയുള്ള മനുഷ്യർ തങ്ങളുടെ മക്കൾക്കു നല്ല കാര്യങ്ങളെ കൊടുക്കാൻ ഇച്ഛിക്കുന്നുവെങ്കിൽ തന്നോടു യാചിക്കുന്നവർക്കു "പരിശുദ്ധാത്മാവിനെ'' എത്രയധികം കൊടുക്കുമെന്നു മ്ശിഹാതമ്പുരാൻ കല്പിച്ചു.

പ്രാർത്ഥനയെക്കുറിച്ചുള്ള ആ ചർച്ച വായിക്കുമ്പോൾ ഒരു മനംമടുപ്പാണ് അവസാനം തോന്നുക. സർവശക്തനായ ദൈവം മറെറന്തോ നമുക്കു തരുമെന്നു ക്രിസ്തു വാഗ്ദത്തം ചെയ്യുമെന്നുള്ള ആശയിലാണ് ആ വേദഭാഗം വായിക്കുന്നതു്. പക്ഷേ "പരിശുദ്ധാത്മാവിനെ"യാണു സ്വർഗ്ഗസ്ഥപിതാവ് മക്കൾക്കു തരുന്നതു്. ആർക്കുവേണം പരിശുദ്ധാത്മാവിനെ? എന്നാൽ! ജീവിതത്തിൻെറ മർമ്മങ്ങൾ മനസ്സിലാക്കിയ ക്രിസ്തു നമ്മെ പഠിപ്പിക്കുന്നതു് പരിശുദ്ധാത്മാവാണ് നമുക്കു് ഉണ്ടായിരിക്കേണ്ട ജീവനും, സത്യവും, മാർഗ്ഗദീപവുമെന്നാണ്. മുമ്പെ ആ പരിശുദ്ധാത്മാവിനെ (അവൻെറ രാജ്യവും നീതിയും) അന്വേഷിക്കുന്നവർക്കു് ഇവയെല്ലാം ലഭിക്കുമെന്നു അരുളിച്ചെയ്ത കർത്താവു് ഉദ്ദേശിക്കുന്നതെന്തെന്നു് മി. കെന്നഡി മനസ്സിലാക്കി. ജീവിതായോധനത്തിൽ നിശ്ചയമായി പ്രതീക്ഷിക്കാവുന്ന പ്രതിഫലം പരിശുദ്ധാത്മ നൽവരംമൂലം ലഭിക്കുന്ന "നല്ല മനസ്സാക്ഷി"യാണ്.

കെന്നഡി ക്രൂരനായ ഒരു അവിവേകിയുടെ വെടിയേററു മരിച്ചു. പക്ഷേ അദ്ദേഹം വിലമതിച്ച നല്ല മനസാക്ഷി അദ്ദേഹത്തിൻെറകൂടെ മരിച്ചില്ല. നിത്യതയിൽ അതു സ്ഥാനംപിടിച്ചിരിക്കുന്നു. നല്ല മനസ്സാക്ഷിയിൽനിന്നുത്ഭവിക്കുന്നതു് എന്താണ്. ഹൃദയസമാധാനം, കോടീശ്വരന്മാരും, ദരിദ്രരും ഒരുപോലെ കാംക്ഷിക്കുന്ന ഒന്നാണ് ഹൃദയസമാധാനം. കെന്നഡിക്കതു ലഭിച്ചു. ആ വിലപ്പെട്ട പ്രതിഫലം അദ്ദേഹത്തിനെ അത്ഭുതകരമായ ഒരു കൃത്യനിർവഹണത്തിലേക്കു നയിച്ചു. ''ദൈവത്തിൻെറ വേല' യാണ്ഭൂമിയിൽ മനുഷ്യൻ നിർവഹിക്കുന്നതെന്നുള്ള ഉത്തമബോദ്ധ്യം അദ്ദേഹത്തെനയിച്ചു. അങ്ങനെയുള്ളവരെയാണല്ലോ ദൈവം യേശുക്രിസ്തുവിൻെറ പുറകെ മഹത്വത്തിലേക്കു് ക്ഷണിക്കുന്നതു്. ഏബ്രഹാംലിങ്കൻെറ മാതൃകയിൽ നല്ല മനസ്സാക്ഷിയോടുകൂടി ദൈവവേല ചെയ്യുകയായിരുന്ന കെന്നഡിയും.

# ന്യായപ്രമാണത്തോടൊരു നൂതന സമീപനം

സി. ഈ ജി.

യഹൂദന്മാർ ഈഷൽഭേദം കൂടാതെ അനുഷ്ഠിക്കുന്നതിനു് പരിശ്രമിച്ചിരുന്ന ആറു പ്രമാണങ്ങളാണു് വി. മത്തായി 5: 21 മുതൽ 5: 48 വരെയുള്ള ഭാഗത്തു് കർത്താവു് നൂതനവ്യാഖ്യാനത്തിനു വിധേയമാക്കുന്നതു്. അതിനോടുകൂടെ ബാഹ്യമായ നിയമവും അവയുടെ നിർദ്ദേശങ്ങളും എന്ന നില പോയി ഹൃദയത്തിൽ എഴുതപ്പെട്ടിരിക്കുന്ന നീതിയുടെ ആന്തരികനിയമങ്ങളായി അവ രൂപാന്തരപ്പെട്ടു. ഈ വിധം നൂതനമായ വ്യാഖ്യാനത്തിനു മുതിർന്നപ്പോൾ കർത്താവു് സ്വാധികാരമുപയോഗിക്കുന്നതല്ലാതെ മററാരുടെ എങ്കിലും ഉപദേശങ്ങളെയോ വ്യാഖ്യാനങ്ങളെയോ തെല്ലും ആശ്രയിക്കുന്നില്ല. അതിന്റെ ഒരു സൂചന ''നിങ്ങളുടെ നീതി ശാസ്ത്രിമാരുടെയും പരീശന്മാരുടെയും നീതിയെ കവിയുന്നില്ലെങ്കിൽ നിങ്ങൾ സ്വർഗ്ഗരാജ്യത്തിൽ കടക്കയില്ല എന്നു ഞാൻ നിങ്ങളോടു പറയുന്നു" എന്ന വാചകത്തിലുണ്ടു്. "ഞാൻ നിങ്ങളോടു പറയുന്നു" എന്നാണല്ലോ അവിടെ അവകാശപ്പെടുന്നതു്.

പഴയനിയമപ്രവാചകന്മാർ "യഹോവയായ കർത്താവു് എന്നോടു പറഞ്ഞു" എന്നിപ്രകാരമുള്ള മുഖവുരയോടുകൂടെയാണു് തങ്ങളുടെ ഉപദേശം ജനസമക്ഷം അവതരിപ്പിച്ചിരുന്നതു്. അവർക്കു തങ്ങളിൽതന്നെ യാതൊരധികാരവുമില്ലെന്നും എന്തെങ്കിലുമുണ്ടെങ്കിൽ അതു ദൈവം കല്പിക്കുന്നതുകൊണ്ടുമാത്രം ലഭിച്ചിട്ടുള്ളതാണെന്നുമാണല്ലോ അതിന്റെ അർത്ഥം. ശാസ്ത്രിമാരാകട്ടെ തങ്ങളുടെ ഉപദേശങ്ങൾ ന്യായപ്രമാണത്തിൽനിന്നുള്ള ഉദ്ധരണികൾകൊണ്ടു് അഷ്ടഗന്ധമിട്ടുറപ്പിക്കുവാൻ ശ്രമിച്ചിരുന്നു. ഈ സമീപനരീതി രണ്ടും വിട്ടിട്ടു് തനിക്കു സ്വതസിദ്ധമായി ലഭിച്ചിട്ടുണ്ടെന്നു വിശ്വസിച്ചിരുന്ന അധികാരമുപയോഗിച്ചാണു് യേശു ന്യായപ്രമാണത്തിലെ ചില കല്പനകൾ നൂതനവ്യാഖ്യാനത്തിനു് വിധേയമാക്കിയതു്. ''ഞാൻ ന്യായപ്രമാണത്തെയോ പ്രവാചകന്മാരെയോ നീക്കേണ്ടതിനു വന്നു എന്നു നിരൂപിക്കരുതു്; നീക്കുവാനല്ല നിവർത്തിപ്പാനത്രെ ഞാൻ വന്നതു്."

## അപ്രതിമനില

ന്യായപ്രമാണത്തിലെ ഉപവിഭാഗമോരോന്നും ഇവിടെ നൂതനവ്യാഖ്യാനത്തിനു വിധേയമാക്കുമ്പോൾ "എന്നാലോ ഞാൻ നിങ്ങളോടു പറയുന്നു'' എന്ന മുഖവുരയോടുകൂടെയാണാരംഭിക്കുന്നതു്. അതു പ്രത്യേകം ശ്രദ്ധേയമായിരിക്കുന്നു. ഇതര പ്രവാചകന്മാരെയും മഹാത്മാക്കളെയും അപേക്ഷിച്ചു് തനിക്കുണ്ടെന്നു് യേശു വിശ്വസിച്ചിരുന്ന അതുല്യമായ നില ആശ്രയിച്ചാണു് അവിടുന്നു്നിയമനിർമ്മാണത്തിനു മുതിന്നതു് എന്നാണല്ലോ ഈ മുഖവുര വ്യക്തമാക്കുന്നതു്. മററൊരു പദേഷ്ടാവും തത്തുല്യമായ അധികാരത്തോടെ ഉപദേശിക്കുവാൻ മുതിർന്നിട്ടില്ല. ഈ വചനങ്ങളെ യേശു പറഞ്ഞു തീർന്നപ്പോൾ പുരുഷാരം അവന്റെ ഉപദേശത്തിൽ വിസ്മയിച്ചു; അവരുടെ ശാസ്ത്രിമാരെപ്പോലെ അല്ല, അധികാരമുള്ളവനായിട്ടത്രെ അവൻ അവരോടു് ഉപദേശിച്ചതു്.

## പുതിയ ഭാഷ്യം

ദിവ്യമെന്നു് യഹൂദന്മാർ കരുതിയിരുന്ന ന്യായപ്രമാണത്തോടുള്ള ഈ സമീപനം യഹൂദമതപ്രമാണികളിൽ തീർച്ചയായും അത്ഭുതവും ഒരുപക്ഷേ വെറുപ്പും ഉളവാക്കിയിരിക്കാം. അവരുടെ നിലപാടനുസരിച്ചു് "ന്യായപ്രമാണം മുഴുവൻ ദൈവത്തിൽനിന്നാണെന്നു് സമ്മതിക്കുകയും അവയിൽ ഒന്നോ രണ്ടോ വാചകങ്ങൾ മോശ സ്വന്തനിലയിൽ പഠിപ്പിച്ചിട്ടുള്ളതാണെന്നു് പഠിപ്പിക്കുകയും ചെയ്യുന്ന മനുഷ്യൻ ന്യായവിധിക്കു യോഗ്യനാകുന്നു; അവൻ ദൈവവചനത്തെ ആക്ഷേപിക്കുന്നു. ആ ഭക്തികേടുമൂലം ആത്മാവിനെ അവൻ നശിപ്പിക്കുകയും ചെയ്യുന്നു." എന്നാൽ കർത്താവാകട്ടെ ഇവിടെ ചുരുങ്ങിയതു് അഞ്ചു പ്രാവശ്യമെങ്കിലും ന്യായപ്രമാണമുദ്ധരിച്ചു് നൂതനമായ വ്യാഖ്യാനത്തിനു അതു് വിധേയമാക്കുന്നുണ്ടു്. യഹൂദവിശ്വാസമനുസരിച്ചു് വ്യതിയാനവിധേയമല്ലാത്തതും വ്യതിയാനവിധേയമാക്കുവാൻ പാടില്ലാത്തതുമായ ദൈവകല്പനകൾ അവയുടെ കുറവുകൾ ചൂണ്ടിക്കാണിച്ചു് തന്റെ ജ്ഞാനപ്രകാരം തിരുത്തുവാൻ ശ്രമിക്കുകയാണു് കർത്താവു് ഇവിടെ ചെയ്യുന്നതു്. അവിടുത്തെ ഈ സമീപനരീതി നീതീകരിക്കുവാൻ കർത്താവു് യാതൊരു ശ്രമവും ചെയ്യുന്നില്ല. വാദപ്രതിവാദത്തിൽകൂടെ തന്റെ അധികാരം സ്ഥാപിക്കുവാൻ ശ്രമിക്കാതെ സ്വന്ത നിലയിൽ നൂതനസമീപനത്തിനു ധൈര്യപ്പെടുകയാണു് ചെയ്തതു്.

ഈ വിധമൊരുപദേശരീതി ഇതിനുമുമ്പാരും കേട്ടിരുന്നില്ല. ഉപരി വിശദീകരിച്ചതുപോലെ ദൈവം കല്പിക്കുന്നു എന്നോ ന്യായപ്രമാണം ഈ വിധം പഠിപ്പിക്കുന്നു എന്നോ പറഞ്ഞിട്ടു് ഉപദേശത്തിനു മുതിർന്നിരുന്ന ഉപദേഷ്ടാക്കന്മാരെമാത്രം കേട്ടു പരിചയിച്ചിരുന്നവർ പ്രകമ്പിതരാകുന്ന ഉപദേശരീതി ആയിരുന്നു ഇതു്. സ്വന്ത അധികാരത്തിൽ ആശ്രയിച്ചുകൊണ്ടുപദേശിക്കുന്ന ഒരു നൂതന ഉപദേഷ്ടാവു് !!

യേശു ഒന്നുകിൽ അസ്ഥിരചിത്തനായ മനുഷ്യൻ; അതല്ലെങ്കിൽ അനുപമനായ ഉപദേഷ്ടാവു്. മററൊരു നിലപാടു് അവിടുത്തേക്കു നൽകുക സാദ്ധ്യമല്ല. സാധാരണക്കാരനായ മനുഷ്യൻ ഈ വിധമൊരു അവകാശവാദത്തിനു മുതിരുകയില്ല. സന്ദേഹമില്ലാത്ത കാര്യമാണതു്.

## ഞെട്ടിക്കുന്ന സമീപനം

കർത്താവിന്റെ സമീപനരീതി ഞെട്ടിക്കുന്നതായിരുന്നു എങ്കിൽ അവിടുന്നു് ജനസമക്ഷം അവതരിപ്പിച്ച ജീവിതമാനദണ്ഡവും ഞെട്ടിക്കുന്നതായിരുന്നു. കൊല ചെയ്യുന്നവൻ മാത്രമല്ല സഹോദരനോടു കോപിക്കുന്നവൻപോലും ദൈവദൃഷ്ടിയിൽ കുററക്കാരനും ന്യായവിധിക്കർഹനുമായിത്തീരുന്നു എന്നു് അവിടുന്നു് ഈ ഭാഗത്തു പഠിപ്പിച്ചു. അങ്ങനെ പല നിയമങ്ങൾ നൂതനവ്യാഖ്യാനത്തിനു വിധേയമായിത്തീർന്നു. അന്നേയോളം മനുഷ്യൻ ചിന്തിക്കുകപോലും ചെയ്തിട്ടില്ലാത്ത ഉപദേശവും ജീവിതമാനദണ്ഡവും!! കൊല ചെയ്യാതിരുന്നാൽ മാത്രംപോരാ, കൊല ചെയ്യുവാനുള്ള ആഗ്രഹമോ വിദ്വേഷചിന്തയോപോലും ഉണ്ടായിക്കൂടാ. ഒരു മനുഷ്യൻ സഹോദരനു ദോഷം ചെയ്തില്ലെന്നു വരാം. എന്നാൽ അപരനു ദോഷം സംഭവിക്കണമെന്നു് ആഗ്രഹിക്കപോലും ചെയ്തിട്ടില്ലെന്നു് അവകാശപ്പെടുവാൻ ആർക്കു കഴിയും! ചുരുക്കിപ്പറഞ്ഞാൽ കർത്താവിന്റെ ഉപദേശത്തിന്റെ അർത്ഥം മനുഷ്യൻ ന്യായം വിധിക്കപ്പെടുന്നതു് അവന്റെ പ്രവൃത്തികളെ മാത്രം ആശ്രയിച്ചല്ല; എന്നാലോ അവനെ ഭരിക്കുകയും നിയന്ത്രിക്കുകയും ചെയ്യുന്ന ചേതോവികാരങ്ങളെക്കൂടെ ആശ്രയിച്ചാണെന്നാണല്ലോ നാം മനസ്സിലാക്കേണ്ടതു്.

## ആത്മനിയന്ത്രണം

അവിടുത്തെ സമീപനവും ഉപദേശവും തികച്ചും ശരിയായതുതന്നെ, സംശയമില്ല. ഏതൊരു മനുഷ്യനിലും രണ്ടുതരത്തിലുള്ള ചേതോവികാരങ്ങൾ കുടികൊള്ളുന്നുണ്ടു്. നന്മ പ്രവർത്തിക്കുന്നതിനുള്ള വാഞ്ഛ ഒരു വശത്തു്, തിന്മ പ്രവർത്തിക്കുന്നതിനുള്ള അഭിനിവേശം മറുവശത്തു്. ഇവ തമ്മിലുള്ള പോരാട്ടത്തിൽ സ്വയം നിയന്ത്രണശക്തി ഒരു മനുഷ്യനെ അപകടത്തിൽ ചാടിക്കാതെ സൂക്ഷിക്കുന്നു. ആന്തരികമായ ഈ വടംവലി നടക്കുന്നിടത്തോളം കാലം സ്വയം നിയന്ത്രണശക്തി പ്രവർത്തിച്ചുകൊണ്ടിരുന്നില്ലെങ്കിൽ മനുഷ്യൻ അപകടങ്ങൾ കാണിച്ചെന്നുവരാം. അതുകൊണ്ടു് സുരക്ഷിതമായ മാർഗ്ഗം, തിന്മ ചെയ്യുവാനുള്ള തൃഷ്ണ ഇല്ലാതാക്കുവാൻ ശ്രമിക്കുകയും അതേസമയം നന്മ ചെയ്യുവാനുള്ള ആഗ്രഹം ശ

# സംഗീതാത്മകമായ ആരാധന

ഗീവറുഗീസ് മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ

നമ്മുടെ പള്ളികളിലെ ആരാധനാക്രമങ്ങളിൽ സംഗീതത്തിനു് വളരെ കൂടുതൽ പ്രാധാന്യമുള്ളതായിട്ടാണല്ലോ കാണുന്നതു്. വി. കർബ്ബാന ഒഴിച്ചുള്ള എല്ലാ കൂദാശകളിലും അധികഭാഗവും ഗാനങ്ങളാണു്. വി. കർബ്ബാനയിലും ആദ്യവസാനവും ഇടയ്ക്കും കുറെ ഗാനങ്ങളുണ്ടു്. കൂദാശയിലുള്ള ഈ സംഗീതഭാഗങ്ങൾ എല്ലാംതന്നെ മലയാളഭാഷയിലേക്കു് ഭാഷാന്തരം ചെയ്തിട്ടുമുണ്ടു് എന്നാൽ ഇവ ചൊല്ലുന്ന രീതിയിലും ക്രമത്തിലും പലയിടത്തും വ്യത്യാസം കാണുന്നു എന്നു തന്നെയുമല്ല ഓരോരുത്തരും ഓരോ രീതിയിലും യോജിപ്പില്ലാതെയും ചൊല്ലുന്നതുകൊണ്ടു് ഈ സുന്ദരകല അവഹേളിക്കപ്പെടുകയും ചെയ്യുന്നു. ഇതൊന്നു് ഏകീകരിക്കുവാനും ക്രമീകരിക്കുവാനും കഴിഞ്ഞാൽ സംഗീതം വളരെ കർണ്ണാനന്ദകരമായിരിക്കും. നമ്മുടെ കൂദാശക്രമങ്ങൾ നമ്മെ പഠിപ്പിക്കുന്നതു് ദൈവംതമ്പുരാൻപോലും സംഗീതസമ്മിശ്രമായ ആരാധനയിൽ കൂടുതൽ ഇഷ്ടപ്പെടുകയും പ്രസാദിക്കുകയും ചെയ്യുന്നു എന്നാണു്.

എന്നാൽ നമ്മുടെ പള്ളികളിലെ ആരാധനകളിൽ സംബന്ധിച്ചാൽ നമുക്കുപോലും ഈ സംതൃപ്തി ലഭിക്കുന്നുണ്ടോ എന്നുള്ളതു് സംശയമാണു്. ഒരു ദേവാലയത്തിൽ യാദൃച്ഛികമായി വന്നു് കർബാനയിൽ സംബന്ധിച്ച ഒരു സായ്പ് കുർബാന കഴിഞ്ഞു് പുറത്തിറങ്ങി വന്നപ്പോൾ ചോദിച്ചതു് പള്ളി അകത്തു് കുർബാനമദ്ധ്യേ എന്തോ കുട്ടികളും പ്രായം ചെന്നവരും തമ്മിൽ ഒരു വാക്കുതർക്കമുണ്ടായതുപോലെ തോന്നിയല്ലോ എന്നാണു്. ഇതു് സംഗീതഭാഗം ചൊല്ലിയതിലുള്ള ഏററക്കുറച്ചിലും പൊരുത്തമില്ലായ്മയുംകൊണ്ടു് ഉണ്ടായ അനുഭവമാണു്. ഇങ്ങനെയല്ലയോ നമ്മുടെ പല പള്ളികളിലും ഈ സുന്ദരകലയെ അലങ്കോലപ്പെടുത്തുന്നതു് എന്നു ചിന്തിച്ചുനോക്കുക. എന്നാൽ ചുരുക്കം ചില പള്ളികളിൽ വികാരിമാരും സണ്ടേസ്കൂൾ അദ്ധ്യാപകരും അതു ക്രമീകരിക്കുന്നതുകൊണ്ടും നല്ല പരിശീലനം കൊടുക്കുന്നതുകൊണ്ടും അവിടെ നല്ല സംഗീതം രുചിക്കുവാൻ സാധിക്കുന്നുണ്ടു്.

സംഗീതം മനുഷ്യർക്കെന്നല്ല പാമ്പിനുപോലും ഇഷ്ടപ്പെടുന്ന ഒന്നാണു്. ഒരിക്കൽ കാലംചെയ്ത മാർ അത്താനാസ്യോസ് തിരുമേനിയുടെ അടുക്കൽവന്നു് കാരക്കാട്ടു് ചാക്കോ ഉപദേശി കുറെ നല്ല പാട്ടുകൾ പാടി. അവിടെ കൂടിയിരുന്ന ഞങ്ങൾ പാട്ടിൽ ആനന്ദിച്ചുകൊണ്ടിരിക്കുമ്പോൾ സംഗീതം ആസ്വദിക്കുവാൻ മുററത്തുനിന്നും ഒരു പാമ്പു് സാവധാനത്തിൽ ഇഴഞ്ഞു് വരാന്തയിലേക്കു വന്നതുകണ്ടു. ഞങ്ങൾ അതിനെ തല്ലിക്കൊന്നുകളഞ്ഞു. അതുപോലെതന്നെ രണ്ടു വർഷം മുമ്പു് രണ്ടു പാമ്പുപിടിത്തക്കാർ നമ്മുടെ ആലുവാ സെമ്മിനാരിയിൽ വന്നു. അവർ സംഗീത സ്വരത്തിൽ കുഴൽ ഊതുവാൻ തുടങ്ങി. കുറച്ചു കഴിഞ്ഞപ്പോൾ സെമ്മിനാരി പറമ്പിന്റെ നാലുവശത്തുനിന്നുമായി നാലഞ്ചു പാമ്പുകൾ മുററത്തേക്കു് ഓടിക്കയറിവന്നു. അക്കൂട്ടത്തിൽ രണ്ടു് മൂർഖനും ഒരു ചേരയും ഒരു ചേനത്തണ്ടനും രണ്ടു് അണലിയും ഉണ്ടായിരുന്നു. ആ പാമ്പാട്ടിമാർ അവയെ എല്ലാം ചാക്കിട്ടു പിടിച്ചു് കൂടയിൽ അടച്ചു. അവരുടെ കൈയിൽ ചില മരുന്നുകളും ഉണ്ടായിരുന്നു. സംഗീതശബ്ദം പാമ്പിനെ ആകർഷിക്കുമെന്നു് തെളിയിക്കുവാനാണു് ഈ അനുഭവ കഥ ഇവിടെ ഉദ്ധരിച്ചതു്. ചില നായാട്ടുകാർ ഓടുന്ന മാൻപേടയെ പാട്ടുപാടി നിറുത്തി വെടിവെയ്ക്കുമെന്നു് കേട്ടിട്ടുണ്ടു്. നല്ല പാട്ടു് മനുഷ്യരെ മാത്രമല്ല പാമ്പിനെയും മൃഗങ്ങളെയും മററും ആകർഷിക്കുമെന്നു് നാം അറിഞ്ഞിരിക്കേണ്ടതാണു്. അങ്ങനെയെങ്കിൽ നല്ല സംഗീതം ദൈവത്തിനു് എത്രയോ പ്രസാദകരമായിരിക്കും.

## ഗാനപരിശീലനം

സംഗീതം ഒരു കലയാണു്. അതു നമ്മുടെ ദേവാലയങ്ങളിൽ വളർത്തിയെടുക്കുവാൻ കഴിവതും നാം ശ്രമിക്കണം. പള്ളി ആരാധനയിലെ ഗീതങ്ങൾ സണ്ടേസ്കൂളുകളിൽ പ്രത്യേകം പഠിപ്പിക്കുകയും അതിൽ നിന്നും ഒരു ഗായകസംഘത്തെ തിരഞ്ഞെടുക്കുകയും ചെയ്യണം. അതിനും പുറമെ ശനിയാഴ്ച തോറും ഉച്ചതിരിഞ്ഞു് ഗായകസംഘമായി തിരഞ്ഞെടുക്കപ്പെടുന്ന ആൺകുട്ടികളെയും പെൺകുട്ടികളെയും പള്ളിയിൽ കൂട്ടി വികാരിയുടെയും മററു് സംഗീതവിദഗ്ദ്ധന്മാരുടെയും സാന്നിദ്ധ്യത്തിൽ "റിഹേഴ്സൽ" നടത്തണം. ലളിത സംഗീത ഉപകരണങ്ങൾ കൂടി ഉപയോഗിക്കുന്നതു നല്ലതാണു്. മദ്ബഹായിലും താഴെ പെൺകുട്ടികളുടെ കൂട്ടത്തിലും മുൻനിന്നു് ഗീതങ്ങൾ സമർത്ഥമായി ചൊല്ലുവാൻ പരിശീലനം ലഭിച്ച ഓരോരുത്തരെങ്കിലും ഉണ്ടായിരിക്കണം. എങ്കിലേ ലീഡു് ചെയ്യുവാൻ സാധിക്കുകയുള്ളു. അവരെ തുടർന്നും അനുസരിച്ചും വേണം. ബാക്കിയുള്ളവർ ചൊല്ലുവാൻ. മദ്ബഹായിൽ എല്ലാവരും കൂടി ചൊല്ലുവാൻ താളം തെററിക്കാതെ താഴെ അടുത്തു നിൽക്കുന്ന ആൺകുട്ടികൾക്കും ഒരുമിച്ചു ചൊല്ലാവുന്നതാണു്. ഒരു ഭാഗം മദ്ബഹായിൽ ചൊല്ലിനിർത്തുമ്പോൾ അടുത്ത നിറുത്തു് താഴെ പരിശീലനം ലഭിച്ച പെൺകുട്ടികൾ തനിച്ചു് ചൊല്ലണം. അങ്ങിനെ മാറിമാറി ചൊല്ലാം. പ്രായമായ പുരുഷന്മാരും സ്ത്രീകളും ശബ്ദം ഉയർത്താതെയും താളം തെററിക്കാതെയും പതുക്കെ കൂടെച്ചൊല്ലിയാൽ ചെറുപ്പക്കാരുടെ ശബ്ദം ഇമ്പകരമായും ശ്രവണമധുരമായും കേൾക്കുവാൻ കഴിയും. പ്രായമായവർ നിവൃത്തിയുള്ളിടത്തോളം ചൊല്ലാതെ കേട്ടു ധ്യാനിച്ചും ആനന്ദിച്ചും നിൽക്കുന്നതാണു് സംഗീതഭംഗിക്കും അവർക്കും നല്ലതു്. പാട്ടുപാടുന്ന കുട്ടികൾ ഇടയ്ക്കു നിറുത്തുകയോ ലീഡറെ അനുസരിക്കാതിരിക്കുകയോ 'റിതം' തെററിക്കുകയോ ചെയ്താൽ സംഗീതം അലങ്കോലപ്പെടുമെന്നു് ഓർമ്മയുണ്ടായിരിക്കണം. മദ്ബഹായിൽ ശുശ്രൂഷിക്കുന്നവൻ ഓടി നടന്നു് പാട്ടു പാടരുതു്. വികാരിയുടെ മേൽനോട്ടത്തിൽ ക്രമമായി പരിശീലിച്ചാൽ കുറെ നാളുകൾ കൊണ്ടു് പള്ളി ആരാധനകൾ ഈവിധത്തിൽ നമുക്കു ഭക്തിസംവർദ്ധകമാക്കി തീർക്കുവാൻ കഴിയും. ഇതു് ആദ്യത്തെ പടിമാത്രമാണു്, ഇനിയും നാം വളരേണ്ടതുണ്ടു്.

---

ക്കതിപ്പെടുത്തുകയുമത്രേ.

മനുഷ്യന്റെ യഥാർത്ഥ സ്ഥിതിയും വർത്തനാരീതിയും ഈ വിധമാണെങ്കിൽ അവനെ ന്യായം വിധിക്കുവാൻ ദൈവം മാത്രമാണു യോഗ്യൻ. അവിടുന്നു മാത്രമാണല്ലോ ഹൃദയവിചാരങ്ങളെ അറിയുന്നവൻ. കർത്താവിന്റെ ഉപദേശമനുസരിച്ചു് സർവമനുഷ്യരും തെററുകാരാണു്. അവിടുത്തെ ന്യായാസനസന്നിധിയിൽ നിൽക്കുവാൻ അനർഹരാണു്. ബാഹ്യമായ നിലയിൽ യോഗ്യമായ ജീവിതം നയിക്കുന്നവർ കണ്ടേക്കാം. എന്നാൽ അവരിൽ എത്ര പേർക്കു് നിഷിദ്ധമായ ആഗ്രഹങ്ങൾ ലേശവും ഉണ്ടായിട്ടില്ലെന്നു് അവകാശപ്പെടുവാൻ കഴിയും? ആ നില വരണമെങ്കിൽ "ഞാൻ ക്രിസ്തുവിനോടുകൂടെ ക്രൂശിക്കപ്പെട്ടിരിക്കുന്നു; ഇനി ജീവിക്കുന്നതു ഞാനല്ല, ക്രിസ്തുവത്രെ എന്നിൽ ജീവിക്കുന്നു" എന്നു പൗലൂസ് അപ്പോസ്തലനോടൊപ്പം പറയുവാൻ കഴിയണം. കർത്താവിന്റെ ഈ നൂതനമാനദണ്ഡം നമ്മുടെ സർവവിധമായ നിഗളവും സ്വയത്തിലുള്ള ആശ്രയവും വർണ്ണിച്ചിട്ടു് നമ്മുടെ മുമ്പാകെ വച്ചിരിക്കുന്ന ഉന്നതാദർശപഥത്തിലേക്കു് കയറുവാൻ നമ്മെ സഹായിക്കുന്നതിനു പ്രാപ്തനായവന്റെ തിരുസന്നിധിയിൽ സാഷ്ടാംഗം വീഴുവാൻ നമ്മെ [illegible]മിക്കുന്നു. അവിടുത്തെ ആദർശങ്ങളും ഉപദേശങ്ങളും മുറുകെ [illegible]ിടിക്കണമെന്നാഗ്രഹിക്കുന്നവർക്കു് മറെറാരു മാർഗ്ഗം കരണ[illegible]മായിട്ടില്ല.

### തിരുത്തൽ

കഴിഞ്ഞ ലക്കം 4-ാം പേജ്[illegible]ാം കോളം 17-ാം വരിയിൽ 'ആഭീകരവാഞ്ഛ' ആത്മ[illegible]വാഞ്ഛയെന്നു തിരുത്തി വായിക്കേണ്ടതാണു്.

# യഥാർത്ഥ ക്രൈസ്തവഭവനത്തിന്റെ ലക്ഷണങ്ങൾ*

കുടുംബത്തെ സംബന്ധിച്ചുള്ള ആദർശങ്ങൾ ദൈവീകമാണ്. അതുകൊണ്ട് വേദപുസ്തകം കുടുംബത്തെപ്പററി പല കാര്യങ്ങൾ നമ്മെ പഠിപ്പിക്കുന്നുണ്ട്. 127–ാം സങ്കീർത്തനം ഇന്നു നമുക്കു നോക്കാം. ഒരു നല്ല ക്രൈസ്തവ കുടുംബത്തിന്റെ പ്രധാന ലക്ഷണങ്ങൾ എന്തെല്ലാമാണെന്ന് ഇതിൽനിന്ന് നമുക്കു മനസ്സിലാക്കുവാൻ കഴിയും. സങ്കീർത്തനക്കാരൻ ഇവിടെ പഴയനിയമഭാഷയാണ് ഉപയോഗിച്ചിരിക്കുന്നതെങ്കിലും ഇതിൽ അന്തർലീനമായ ദൂത്ത് നിത്യമായിട്ടുള്ളതാണ്.

ഈ സങ്കീർത്തനം ശലോമോൻ രചിച്ചതാണെന്നാണ് സങ്കല്പം. ദൈവത്തെ കൂടാതെയുള്ളതെല്ലാം വ്യർത്ഥവും മായയുമാണെന്ന് തന്റെ ജ്ഞാനവും, ദീർഘകാല അനുഭവവും അദ്ദേഹത്തെ പഠിപ്പിച്ചിരുന്നു. ഇതു് ഈ കാലത്തെ നമ്മുടെ അനുഭവത്തിലും എത്ര വാസ്തവമാണ്. കുടുംബജീവിതത്തിൽ ദൈവത്തിനു പ്രധാനസ്ഥാനം നൽകാതെയിരിക്കുമ്പോൾ സാന്മാർഗ്ഗിക അധഃപതനം, വിവാഹമോചനം, ദുർമ്മാർഗ്ഗജീവിതം ഇതെല്ലാമാണ് ഫലം. ഒരു ക്രൈസ്തവകുടുംബത്തിന്റെ സൗഭാഗ്യരഹസ്യം എവിടെയാണ് സ്ഥിതിചെയ്യുന്നതു് ?

## 1. ദൈവത്താൽ സ്ഥാപിതമായിരിക്കണം

വിവാഹത്തോടുകൂടെയാണ് ഒരു കുടുംബം രൂപമെടുക്കുന്നതു്. വിവാഹത്തെ അധികാരപ്പെടുത്തുന്നതും ആശീർവദിക്കുന്നതും ദൈവമാണ്. ദൈവത്തെ കൂടാതെ വിവാഹാവസ്ഥയിലേക്ക് പ്രവേശിക്കുന്നവരുണ്ട്. ഏറെക്കുറെ അവർ സന്തോഷത്തോടുകൂടെ കഴിഞ്ഞുകൂടിയെന്നും വരാം. എന്നാൽ അങ്ങനെ പ്രവേശിക്കുന്നതു ക്ഷേമകരമല്ല. എന്തെന്നാൽ ദൈവം അരുളിച്ചെയ്യുന്നതു ശ്രദ്ധിക്കുക. 1. വാ: നമ്മുടെ കർത്താവിനോടു് വിവാഹത്തെപ്പററി ഒരു പരീശൻ ചോദിക്കുമ്പോൾ കർത്താവിന്റെ മറുപടി എന്തായിരുന്നു. മത്താ. 19. 3—7; ഉല്പ. 2. 18; ഉല്പ. 2. 22–24; എഫെ. 5. 31. മനുഷ്യൻ ഏകനായിരിക്കുന്നതു് നല്ലതല്ല എന്നു കണ്ടിട്ടു് ദൈവം അവനു തുണയായി ഒരു സ്ത്രീയെ സൃഷ്ടിച്ച് അവന്റെ അടുക്കൽ കൊണ്ടുവന്നു. ദൈവമാണ് വിവാഹത്തിന്റെ വിശുദ്ധ അവസ്ഥയെ സ്ഥാപിച്ചതു്. മനുഷ്യസ്നേഹം പൂർണ്ണമാക്കപ്പെടുവാനും, മനുഷ്യജീവിതം നിലനിർത്തുവാനും വിവാഹം ആവശ്യമെന്നു ദൈവം കണ്ടു. ദൈവഇഷ്ടത്തിനും നടത്തിപ്പിനും വിധേയരാകുന്നുവെങ്കിൽ ദൈവംതന്നെ ഒരുവനു ചേർച്ചയായ ഒരു പങ്കാളിയെ നൽകും. എല്ലാ ഉത്തമ വിവാഹങ്ങളും സ്വർഗ്ഗത്തിലാണ് നിശ്ചയിക്കപ്പെടുന്നതു്.

## 2. ദൈവത്താൽ കാക്കപ്പെടണം

വാ: 1. ബി. നാം എത്രതന്നെ ജാഗ്രതയോടെയിരുന്നാലും ചിലപ്പോൾ കുടുംബജീവിതം താറുമാറാക്കുന്ന ദോഷങ്ങളെ അകററി നിർത്തുവാൻ കഴിയുന്നതല്ല. ദൈവത്തിനു മാത്രമേ ഒരു കുടുംബത്തെ കാക്കുന്നതിനും പാലിക്കുന്നതിനും കഴിയുകയുള്ളു. സങ്കീ. 34. 7. ഇതിലെ യഹോവയുടെ ദൂതൻ പുതിയ നിയമത്തിലെ ക്രിസ്തു തന്നെ. ഒരു കുടുംബത്തിന്റെ ഉറപ്പായ കാവൽ കർത്താവായ യേശുക്രിസ്തുവിന്റെ നിരന്തരവും, സർവവ്യാപകവുമായ സാന്നിദ്ധ്യംതന്നെ. അതിനുമാത്രമേ കുടുംബത്തിലെ ആത്മീകസ്വാതന്ത്ര്യത്തെയും വിവാഹത്തിന്റെ വിശുദ്ധിയെയും, മാതാപിതാക്കന്മാരുടെ അധികാരത്തെയും നിലനിറുത്തുവാൻ കഴിയുകയുള്ളു. കർത്താവിന്റെ സാന്നിദ്ധ്യം ഒരു ഭവനത്തിൽ ഉണ്ടായിരിക്കുന്നതിന് പല മുഖാന്തിരങ്ങൾ ഉണ്ടെന്ന് വേദപുസ്തകം പഠിപ്പിപ്പിക്കുന്നു.

1. പ്രാർത്ഥന. നവദമ്പതികളോടു് വി. പത്രോസ് പറയുന്നു. 1 പത്രോ. 3. 7. ഭക്ഷണസമയത്തു് നിങ്ങളുടെ ഭവനത്തിൽ പ്രാർത്ഥനയുണ്ടോ? പ്രാർത്ഥന എന്ന ബലിപീഠം നിങ്ങളുടെ ഭവനത്തിൽ മാനിക്കപ്പെടുന്നുവോ? അല്ലെങ്കിൽ നിങ്ങളുടെ കുടുംബജീവിതമാകുന്ന വിശുദ്ധ പ്രാകാരങ്ങളിൽ ദോഷം കടന്നുകൂടും. പ്രാർത്ഥനയില്ലെങ്കിൽ വിശുദ്ധിയില്ല.

2. ദൈവവചനം. കൊലൊ, 3. 16. കൊലൊസ്യ കുടുംബങ്ങളോടു വിശുദ്ധ പൗലോസ് പറയുന്നു. വേദപുസ്തകമില്ലാത്ത കുടുംബങ്ങളിൽ സ്ഥിരതയുണ്ടായിരിക്കുകയില്ല.

3. പരിശുദ്ധാത്മാവിന്റെ നിറവ്. എഫെ. 5:18. ഇവിടെയും കുടുംബങ്ങളോടാണ് പറയുന്നതു്. ഭർത്താവ്, ഭാര്യ, കുഞ്ഞുങ്ങൾ, ദാസന്മാർ, യജമാനന്മാർ ഇവരെപ്പററിയൊക്കെയും പറയുന്നു. പരിശുദ്ധാത്മാവിന്റെ നിറവില്ലെങ്കിൽ സ്നേഹമില്ല. വിശുദ്ധീകരിക്കുകയും സ്ഥിരപ്പെടുത്തുകയും ചെയ്യുന്ന ക്രിസ്തുവിന്റെ മനോഹരമായ സാന്നിദ്ധ്യം ഈ നിയമിക്കപ്പെട്ട കൃപാവഴികളിൽ കൂടെ അനുഭവപ്പെടുന്നു. നിങ്ങളുടെ ഭവനത്തിൽ കർത്തൃസാന്നിദ്ധ്യം അനുഭവമാകണമെങ്കിൽ നിങ്ങളുടെ ജീവിതത്തിൽ കർത്താവു ഭരിക്കണം.

## 3. ദൈവത്താൽ പോഷിപ്പിക്കപ്പെടണം

വാ. 2. ഒരു ഭവനത്തിലെ കാര്യമായ വിഭവങ്ങൾ, രാത്രിയും പകലും കഠിനാദ്ധ്വാനം ചെയ്തു സമ്പാദിക്കുന്നവയല്ല. ദൈവഹിതത്തിൽ ശാന്തമായും ദൃഢമായും വിശ്വസിക്കുന്നവർക്ക് ദൈവം നൽകുന്ന ദാനങ്ങളാണ്.

1. ഭവനത്തിലെ ദിവ്യസന്തോഷം. സ്വർഗ്ഗീയ സന്തോഷത്തിന്റെയും സമാധാനത്തിന്റെയും വാസസ്ഥലം. ലോകത്തിലെ പ്രയാസങ്ങളുടെയും പോരാട്ടങ്ങളുടെയും ഇടയിൽ സമാധാനവും, ശാന്തതയും അവിടെ നാം അനുഭവിക്കുന്നു. ഉത്തമ. 5. 5.

2. ഭവനത്തിലെ സംതൃപ്തി. വിവാഹം മാനമുള്ള അവസ്ഥയാകുന്നു എന്നു പറഞ്ഞതിനുശേഷം പറയുന്നതു സൂക്ഷിക്കുക. എബ്രാ. 13. 4–5. ഭൗമിക സുഖങ്ങളല്ല യഥാർത്ഥ സംതൃപ്തി നൽകുന്നതു്. സാഹചര്യങ്ങൾ എന്തെല്ലാമായിരുന്നാലും യേശു ഉണ്ടെങ്കിൽ യഥാർത്ഥ സംതൃപ്തിയുണ്ടാകും. കാനായിലെ കല്യാണത്തിൽ ദുഃഖത്തിന്റെ വെള്ളം സന്തോഷത്തിന്റെ വീഞ്ഞാക്കിത്തീർത്തില്ലയോ? ഈ അത്ഭുതം യഥാർത്ഥ ക്രൈസ്തവഭവനങ്ങളിൽ നടക്കും. റോമ. 8. 28.

3. ഭവനത്തിലെ വിശ്വാസം. ദൈവ ഇഷ്ടത്തിൽ വിശ്വസിക്കുകയും സന്തോഷിക്കുകയും ചെയ്യുന്നതാണ് യഥാർത്ഥ വിശ്രമവും, ആശ്വാസവും. സ്നേഹം, പരസ്പരധാരണ, സമാധാനം ഇതൊക്കെയും യേശു ബഥാന്യയിലെ കുടുംബത്തിൽ കണ്ടെത്തി. അതുകൊണ്ടാണ് അതു് ആശ്വാസത്തിന്റെയും വിശ്രമത്തിന്റെയും ഒരു സ്ഥാനമായി തനിക്കനുഭവപ്പെട്ടതു്.

---

ആൺകുട്ടികളിൽനിന്നും തിരഞ്ഞെടുക്കപ്പെടുന്ന ഗായകസംഘത്തിലെ ഏററവും നല്ല പാട്ടുകാരായ ആറുപേരെ മദ്ബഹായിൽ ഉടുപ്പു കൊടുത്തു കയററണം. അവരുടെ പ്രവേശനം മററുള്ളവർക്ക് പ്രചോദനം നൽകും. നല്ല ഒരു ഗായകസംഘത്തെ സംഘടിപ്പിക്കുന്നതും അവർക്കു നല്ല പരിശീലനം കൊടുക്കുന്നതും അവരെ മദ്ബഹായിൽ യോഗ്യമായി ശുശ്രൂഷിക്കുവാൻ അഭ്യസിപ്പിക്കുന്നതും വികാരിയുടെ ഒരു വലിയ നേട്ടമാണ്. അതിലേക്ക് നാം നമ്മുടെ വാത്സല്യവാന്മാരായ വികാരിമാരുടെ ശ്രദ്ധയെ ക്ഷണിക്കുന്നു.

---

* ക്രിസ്തീയകുടുംബവാരം പ്രമാണിച്ച് ക്രിസ്ത്യൻ ഹോം കമ്മിററി പ്രസിദ്ധീകരിക്കുന്ന ലേഖനം.

## 4. ഒരു യഥാർത്ഥ ക്രൈസ്തവഭവനം ദൈവത്താൽ ആശീർവ്വദിക്കപ്പെടണം

വാ. 3. ഇങ്ങനെയുള്ള കുടുംബങ്ങളിന്മേൽ ദൈവപ്രസാദം ഉണ്ടായിരിക്കും.

1. കുഞ്ഞുങ്ങൾ ദൈവത്തിന്റെ ഒരനുഗ്രഹമാണ്. ഉദരഫലം അവൻ തരുന്ന പ്രതിഫലമാകുന്നു എന്നു സങ്കീർത്തനക്കാരൻ പറയുന്നു. കുഞ്ഞുങ്ങളുടെ മുഖങ്ങൾ, അവരുടെ സ്നേഹം, അവരുടെ കളി ഇതെല്ലാം കുടുംബത്തിനു ദൈവം നൽകുന്ന വലിയ പ്രതിഫലംതന്നെ. "അവയെക്കൊണ്ടു തന്റെ ആവനാഴിക നിറച്ചിരിക്കുന്ന പുരുഷൻ ഭാഗ്യവാൻ.'' എഫ്. ബി. മേയരോട് 'സ്വർഗ്ഗത്തെപ്പററിയുള്ള അങ്ങയുടെ ആശയം എന്താണെ'ന്നു് ഒരാൾ ചോദിച്ചപ്പോൾ, 'അതു കുട്ടികളുടെ ഒരു കളിസ്ഥലം' എന്നു അദ്ദേഹം മറുപടി പറഞ്ഞു. സെഖ. 8. 5. നോക്കുക.

2. കുഞ്ഞുങ്ങൾ ദൈവം നൽകുന്ന പ്രതിഫലമാണെങ്കിലും, അവർ ഒരു വലിയ ചുമതലയുമാകുന്നു. "വീരന്റെ കൈയിലെ അസ്ത്രങ്ങൾ എങ്ങനെയോ അങ്ങനെയാകുന്നു യൗവ്വനത്തിലെ മക്കൾ." ഒരു അസ്ത്രത്തിന്റെ സഞ്ചാരവും, ഗതിയും, ലക്ഷ്യവും എല്ലാം അതു് എങ്ങനെ നിർമ്മിക്കുമോ അതിന്നനുസരണമായി മാത്രമിരിക്കുന്നു. അസ്ത്രം ഉണ്ടാക്കുകയും, അതു മിനുക്കുകയും, കൂർപ്പിക്കുകയും, മൂർച്ചവരുത്തുകയും ഒക്കെ ചെയ്യുന്നതിന്നനുസരണമായിട്ടാണ് അതിന്റെ ഫലവുമിരിക്കുന്നതു്. ചില കുടുംബങ്ങളിൽനിന്നും, വിഷത്തിൽ മുക്കിയ അസ്ത്രംപോലെ ഒരു ചുമതലബോധവുമില്ലാതെ വളർത്തപ്പെട്ട യുവാക്കൾ ലോകരംഗത്തേക്കു പുറപ്പെട്ടുപോയി സമുദായത്തിൽ ദോഷം കലർത്തുന്നു. എന്നാൽ ക്രൈസ്തവ കുടുംബത്തിനു നല്ല ഒരു പങ്കു് ഈ കാര്യത്തിൽ നിർവഹിക്കുവാനുണ്ട്. ലോകത്തിനു പ്രയോജനമുള്ളവരായി തീരത്തക്കവണ്ണം അവരെ ദൈവഭക്തിയിൽ വളർത്തി നന്നായി അഭ്യസിപ്പിച്ചയയ്ക്കുവാൻ കഴിയും.

ദൈവത്തോടുകൂടെയുള്ള ഒരു ജീവിതമാണ് യഥാർത്ഥ ക്രൈസ്തവകുടുംബം. യോഹ. 2. കാനായിലെ ദമ്പതികൾ യേശുവിനെ കല്യാണത്തിനു ക്ഷണിച്ചു. കർത്താവിന്റെ സാന്നിദ്ധ്യം ആ വിവാഹത്തെ മംഗളമാക്കിത്തീർത്തു. യേശുവിനെ നിങ്ങളുടെ വിവാഹജീവിതത്തിലേക്കും, കുടുംബജീവിതത്തിലേക്കും നിങ്ങൾ ക്ഷണിച്ചിട്ടുണ്ടോ?

"യഹോവ വീടു പണിയാതിരുന്നാൽ പണിയുന്നവർ വൃഥാ അദ്ധ്വാനിക്കുന്നു."

### ചോദ്യങ്ങൾ

1. മററു വിവാഹങ്ങളുമായി താരതമ്യപ്പെടുത്തുമ്പോൾ ക്രിസ്തീയ വിവാഹത്തിൽ കാണുന്ന പ്രത്യേക ലക്ഷണങ്ങൾ ഏവ?

2. വിജയകരമായ ഒരു വിവാഹജീവിതത്തിനു ഭർത്താവിന്റെയും ഭാര്യയുടെയും ചുമതലകളെപ്പററിയുള്ള അറിവു് വിവാഹിതരാകുന്നതിനു മുൻപേതന്നെ ലഭിക്കുന്നതിന്റെ ആവശ്യകതയുണ്ടോ? ഉണ്ടെങ്കിൽ എങ്ങനെ നൽകും?

3. ലൈംഗിക കാര്യങ്ങളെപ്പററിയുള്ള അറിവു കുട്ടികൾക്കു നൽകുന്നതെങ്ങനെ?

---

# ഹാനോക്കും കുടുംബവും

**സി. ഇ. ജി.**

II

നല്ല ഒരു കുടുംബം; ഇത്രയും പറഞ്ഞതുകൊണ്ടു് അവർ എല്ലാ പ്രകാരത്തിൽ കുററമററവരായിരുന്നു എന്നർത്ഥമില്ല. ഓരോരുത്തനും ചില കുറവുകളെല്ലാമുണ്ടായിരുന്നു. നഗരജീവിതത്തിൽ പരിചയിച്ച ഹാനോക്കിനു ചിലപ്പോഴെങ്കിലും അൽപം പുക വലിച്ചില്ലെങ്കിൽ ഏതോ അരുതായ്ക അനുഭവപ്പെട്ടിരുന്നു. ഇളയ കുട്ടികൾ ഓടിയും ചാടിയും മുററം വൃത്തികേടാക്കിയെന്നോ ശ്രദ്ധയില്ലാതെ പഴത്തൊലി അങ്ങുമിങ്ങുമിട്ടെന്നോ വരാറുണ്ട്.

ആ ചെറുകുടുംബം അവരുടെ അദ്ധ്വാനഫലത്തിൽ ചെലവു കഴിഞ്ഞു മിച്ചിക്കുവാൻ കഴിയുന്ന തുക കൃത്യമായി ബാങ്കിൽ നിക്ഷേപിക്കുന്നതിൽ ശ്രദ്ധവച്ചിരുന്നു. അവരുടെ ബാങ്ക് താഴും താക്കോലുമുള്ള പഴയ ഒരു കൊച്ചു പെട്ടിയായിരുന്നു എന്ന വ്യത്യാസമേ ഉള്ളൂ. ഒരു നിക്ഷേപകനു ഏതെങ്കിലും തുക പിൻവലിക്കണമെങ്കിൽ കുടുംബാംഗങ്ങളുടെ പൊതുസമ്മതം ആവശ്യമായിരുന്നു. കുടുംബാംഗങ്ങളിൽ സാമാന്യേന തുഛമായ പ്രതിഫലത്തിനു ജോലി ചെയ്തിരുന്ന ഹാനോക്കിനു മാത്രം ചില അത്യാവശ്യങ്ങൾക്കു നിക്ഷേപത്തുകയിൽനിന്നു വായ്പ അനുവദിച്ചിരുന്നു

ആ വർഷം ജോലി അവസാനിപ്പിച്ച് സ്ഥലം വിട്ടപ്പോൾ അവർ തിരിച്ചുവരുമെന്നു് ആരും പ്രതീക്ഷിച്ചിരുന്നില്ല. ഒരേ യജമാനനു് എല്ലാ വർഷവും ജോലിചെയ്യുന്ന പതിവവർക്കുണ്ടായിരുന്നില്ല. എങ്കിലും അടുത്തവർഷം കൊയ്ത്തിനു സമയമായപ്പോൾ ഹാനോക്കും കുടുംബവും വീണ്ടും അവിടെയെത്തി. വളരെ നാളുകളായി തമ്മിൽ കാണാതിരിക്കുന്ന കുടുംബാംഗങ്ങൾ വീണ്ടും കണ്ടുമുട്ടുമ്പോൾ പ്രദർശിപ്പിക്കാറുള്ള സന്തോഷം എന്റെ ഇടവകയിലെ ആ കുടുംബാംഗങ്ങളോട് അവർ പ്രദർശിപ്പിച്ചു.

പുതിയ യജമാനനേയും പുതിയ വയലും അന്വേഷിച്ചു പോകുന്ന പതിവു് അവരിൽനിന്നു തിരോധാനം ചെയ്തിരുന്നു. ആ ഭവനവും അതിന്റെ പരിസരങ്ങളും തങ്ങളുടെ രണ്ടാമത്തെ വീടായിട്ടാണവർ പരിഗണിച്ചതു്. ആ ഭവനത്തിലേക്കു നയിച്ചിരുന്ന ചെറിയ പാത പലവർഷങ്ങളായി അത്ര സഞ്ചാരയോഗ്യമല്ലാതെ കിടന്നിരുന്നു. ആരും ആവശ്യപ്പെടാതെ ഹാനോക്കും പുത്രന്മാരുംകൂടെ ആ വഴി നിരപ്പാക്കി ഉപയോഗയോഗ്യമാക്കിത്തീർത്തു. അവരുടെ അടുത്ത ശ്രദ്ധ ആ ഭവനപരിസരങ്ങളിൽ ചില നല്ല ചെടികൾ നട്ടുപിടിപ്പിക്കുന്നതിനായിരുന്നു. ആ കുടുംബനായകനും ഭാര്യയും ഈവക കാര്യങ്ങൾക്കു തെല്ലും സമയം ലഭിച്ചിരുന്നില്ല. ഈവക ജോലികൾക്കു ഹാനോക്കും കുടുംബവും വ്യയംചെയ്ത സമയം അവരുടെ വിശ്രമവേളകളായിരുന്നു. "ഭക്ഷ്യാവശ്യത്തിനും വിൽക്കുന്നതിനും മാത്രം കൃഷി ചെയ്യുന്നതുകൊണ്ടുപോരാ, ഭവനപരിസരങ്ങൾ ആകർഷണീയമായി സൂക്ഷിക്കേണ്ട ആവശ്യമുണ്ട് " മറിയാ, ഒരവസരത്തിൽ സ്വസന്താനങ്ങളോടായി മന്ദസ്വരത്തിൽ പറയുകയുണ്ടായി. എന്തായാലും അവരുടെ ശ്രമഫലമായി രൂപം പ്രാപിച്ച ആ ചെറു പൂന്തോട്ടം ആ ഗ്രാമത്തിലെങ്ങും സംസാരവിഷയമായി.

മാത്രമല്ല ഹാനോക്കും കുടുംബവും ഉപയോഗിച്ചിരുന്ന ആ ചെറിയ എരുത്തു് അവർതന്നെ ചാണകവും കരിയുമിട്ടു മെഴുകി വൃത്തിയാക്കി. അതു് ആ ഗൃഹനാഥനുതന്നെ ഒരു നൂതനപ്രചോദനം നൽകി. പല വർഷങ്ങളായി അവഗണിക്കപ്പെട്ടുകിടന്ന ആ ഭവനം വെള്ളയടിച്ചും ചായമിട്ടും ആകർഷണീയമാക്കുന്നതിനു ഹാനോക്കിന്റെയും കുടുംബത്തിന്റെയും സമീപനം വഴിതെളിയിച്ചു.

ആ വർഷം അവർ സ്ഥലംവിടുന്നതിനു മുമ്പു് അവർക്കു ആ കുടുംബത്തോടുള്ള സ്നേഹവും വിശ്വസ്തതയും ഉരച്ചുനോക്കുന്ന ഒരു സംഭവമുണ്ടായി. വെള്ളം വററിക്കുന്നതിനു വയലിൽ വച്ചിരുന്ന ചക്രം ചവുട്ടിക്കൊണ്ടിരുന്ന പത്രോസ് വച്ചുകെട്ടുകൾക്കു ബലമില്ലായ്കയാൽ മറിഞ്ഞുവീണു കാലൊടിഞ്ഞു. തൽഫലമായി പത്രോസ് ആശുപത്രിയെ ശരണംപ്രാപിക്കേണ്ടിവന്നു. അടുത്ത ദിവസം പ്രഭാതത്തിൽ സാമാന്യം വൃത്തിയായി വസ്ത്രധാരണം ചെയ്തിരുന്ന ഒരു യുവാവു് ഹാനോ

ക്കിന്റെ ഭവനത്തിലെത്തി. പത്രോസിനുണ്ടായ അപകടം ഗ്രഹിച്ച അപരിചിതൻ അവനെക്കൊണ്ടു കേസു കൊടുപ്പിക്കുന്നതിനും നഷ്ടപരിഹാരം നേടുന്നതിനും സഹായിക്കുവാനെന്ന ഭാവേനയാണു് അവിടെ ആഗതനായതുപോലും. അവന്റെ നടത്തയും ഭാവവും കണ്ട എന്റെ ഇടവകക്കാരന്റെ ചങ്കടച്ചുപോയി. ആ മനുഷ്യൻ ഹാനോക്കിന്റെ ഭവനത്തിലെത്തിയപ്പോൾ കണ്ടതു് അപരിചിതൻ ഹാനോക്കിനോടുകൂടെ ഭക്ഷണം കഴിക്കുന്നതായിരുന്നു.

“നീ എനിക്കെതിരായി നഷ്ടപരിഹാരാർത്ഥം കേസിനു ഭാവിക്കുകയാണോ?” എന്റെ ഇടവകക്കാരൻ ഉദ്വേഗത്തോടെ ആരാഞ്ഞു. ഹാനോക്കും കുടുംബാംഗങ്ങളും അത്ഭുതാധീനരെപ്പോലെ നോക്കി. തുടർന്നു ഹാനോക്കു പ്രതിവചിച്ചു. “അവിടുത്തേക്കു് എതിരായി കേസിനു പോകുകയോ?” ചിരിച്ചുകൊണ്ടു തുടർന്നു. “ചെറുപ്പക്കാരനായ ഈ കമ്മ്യൂണിസ്റ്റുകാരൻ കേസു കൊടുക്കുന്നതിനു് എന്നെ പ്രേരിപ്പിക്കുവാനാണു വന്നതു്. ഈ യുവാവിനെ കണ്ടപ്പോൾതന്നെ ഇവൻ വിശന്നുപൊരിയുകയാണെന്നു ഞാൻ മനസ്സിലാക്കി, ഭക്ഷണത്തിനു ക്ഷണിച്ചു. അത്രമാത്രമേയുള്ളു” അത്ര നിഷ്കപടമായ രീതിയിലാണു ഹാനോക്കും കുടുംബവും ആ പ്രതിസന്ധിഘട്ടം അഭിമുഖീകരിച്ചതു്.

പത്രോസിനു നടക്കാറായ ഉടനേ അടുത്ത കൊയ്ത്തുകാലത്തു് വരാമെന്നു പറഞ്ഞിട്ടു് അവർ സ്ഥലംവിട്ടു. എങ്കിലും കൊയ്ത്തുകാലം സമീപിച്ചപ്പോൾ അവർ വരേണ്ട ആവശ്യമില്ലെന്നറിയിക്കുവാൻ എന്റെ ഇടവകക്കാരൻ നിർബന്ധിതനായി. അകാലവൃഷ്ടിമൂലം കൃഷി നാശത്തിലാണു് കലാശിച്ചതു്. അതുമൂലം കൂടുതൽ ജോലിക്കാരെ ആവശ്യമില്ലായിരുന്നു ആ അറിയിപ്പു് ഉദ്ദിഷ്ടസ്ഥാനത്തു ലഭിക്കുന്നതിനുമുമ്പു് ഹാനോക്കിന്റെ ഒരു കത്തു കിട്ടി. പത്രോസ് ആശുപത്രിയിലാകയാൽ അവർ വരുകയില്ലെന്നായിരുന്നു എഴുത്തിന്റെ ചുരുക്കം.

എങ്കിലും ഒരാഴ്ചകഴിഞ്ഞപ്പോൾ പരിചിതമായ ശബ്ദംകേട്ടു. നോക്കിയപ്പോൾ ഞാൻ കണ്ടതു് ഹാനോക്കിനെയും കുടുംബാംഗങ്ങളെയുമായിരുന്നു. പത്രോസുമാത്രം അവരുടെകൂടെയില്ലായിരുന്നു. പത്രോസിന്റെ സമ്മതത്തോടുകൂടെ കൊയ്ത്തുകാലം നാട്ടിൻപുറത്തു വ്യയം ചെയ്യുവാൻ വന്നിരിക്കുകയാണുപോലും. അവർ ആ വീട്ടുടയവന്റെ വയലിൽ കൊയ്ത്തു പ്രതീക്ഷില്ല. അവർ ഒരു സൗജന്യമേ ആവശ്യപ്പെട്ടുള്ളു, ചെറിയ ആ എരുത്തിലിൽ താമസിച്ചുകൊണ്ടു സമീപവയലുകളിൽ ജോലിചെയ്യുവാൻ.

എനിക്കത്ഭുതംതോന്നി. അവരുടെ പ്രകൃതത്തിനു പത്രോസിനെ ഏകനായി വിട്ടിട്ടു പോന്നതിൽ ഒരപാകത അവരെ സംബന്ധിച്ചിടത്തോളം ഞാൻ ദർശിച്ചു. എന്നാൽ ഒരു കാര്യം വ്യക്തമായിരുന്നു. കൃഷിനാശംമൂലം എന്റെ ഇടവകക്കാരനും കുടുംബവും ക്ലേശിക്കുന്നുണ്ടായിരിക്കാമെന്നു് അവർ ഭയപ്പെട്ടു. അവർ പട്ടിണികിടക്കുവാനിടയാകരുതെന്ന വിചാരമാണു് ഹാനോക്കിനെയും കുടുംബാംഗങ്ങളെയും പത്രോസിനെ ഏകനായി വിട്ടിട്ടുപോരുവാൻ പ്രേരിപ്പിച്ച ഏക ചിന്ത. ആ വർഷം അവർ എന്തെങ്കിലും ഭക്ഷണം പാകം ചെയ്താൽ അതിൽ നല്ല ഒരംശവുമായി അവരിലൊരാൾ ആ ഗൃഹനാഥന്റെ അടുക്കളവാതിലിലണയുമായിരുന്നു. പയർവർഗ്ഗങ്ങൾ, മുളകു് എന്നിങ്ങനെ പാചകത്തിനാവശ്യമായ പലതും പലപ്പോഴും അവർ വാങ്ങി കൊണ്ടുവന്നിരുന്നു. ആ ഭവനാംഗങ്ങൾക്കു അഭിമാനഭംഗം വരാതിരിക്കുവാൻ അവർ പ്രത്യേകം ശ്രദ്ധിച്ചിരുന്നു. ആ ചെറുകുടുംബം പട്ടിണി ആകേണ്ട ആവശ്യമൊന്നുമില്ലായിരുന്നു എങ്കിലും അതായിരുന്നു ഹാനോക്കിന്റെയും ശേഷം കുടുംബാംഗങ്ങളുടെയും ഭീതി.

പകൽ മുഴവൻ അവർ ഇതരവഴികളിലായിരിക്കും ജോലി ചെയ്യുക. അതേസമയത്തു് ആ ഭവനനാഥനെ ഏതു ജോലിയിലും സഹായിക്കുന്നതിൽ അവർ ശ്രദ്ധിച്ചിരുന്നു. അയാൾ ഏതെങ്കിലും എതിർ പറഞ്ഞാൽ—അദ്ദേഹം ആ ജോലിക്കൊന്നും കൂലി കൊടുത്തിരുന്നില്ലല്ലോ— “വയൽ ഉഴുതു ശരിയാക്കുന്നതിനും മറ്റും സഹായിക്കേണ്ട ആവശ്യമുണ്ടു്; അപ്പോൾ ഞങ്ങൾ അടുത്ത വർഷവും വരാമല്ലോ, അതിനുവേണ്ടിയാണു് പത്രോസ് ഞങ്ങളെ അയച്ചിരിക്കുന്നതു്” എന്നു് അവർ മറുപടി നൽകിയിരുന്നു.

അവടെ താമസിച്ചിരുന്ന നാലാഴ്ചക്കാലം പല പ്രകാരത്തിൽ ഹനോക്കും കുടുംബാംഗങ്ങളും എന്റെ ആ ഇടവകക്കാരനെ സഹായിച്ചിരുന്നു. അവസാനം അവർ സ്ഥലം വിട്ടു. അപ്പോഴും ഒരു ചെറിയ മുൻകരുതൽ ചെയ്തിട്ടാണവർപോയതു്. മേശപ്പുറത്തു് ഏഴു രൂപയുടെ ചില്ലറയും—അവരുടെ അദ്ധ്വാനഫലമായി സമ്പാദിച്ചതു മുഴുവനും—അക്ഷരത്തെറ്റുകളുള്ള ഒരു എഴുത്തും വച്ചിരുന്നു. ‘‘അടുത്ത കൃഷിക്കു ചെലവിടുന്നതിനു്, അടുത്തവർഷവും ഞങ്ങൾ മടങ്ങിവരും – അവിടത്തെ വിധേയർ.’’

ദീർഘനാളുകൾക്കുശേഷമാണു് എന്റെ ഇടവകക്കാരൻ, പത്രോസ് ആശുപത്രിയിൽ പോകുവാനിടയായ സാഹചര്യം മനസ്സിലാക്കിയതു്. ചക്രത്തിൽനിന്നു് വീണു് ഒടിഞ്ഞ കാൽ ശരിയായിരുന്നില്ല. എങ്കിലും ആ പ്രയാസങ്ങൾക്കിടയിലും പഴയ യജമാനന്റെ നിസ്സഹായത അവർ സ്മരിച്ചു.

ഞാൻ അവരെ പിന്നീടു കണ്ടിട്ടില്ല. അധികതാമസംകൂടാതെ എനിക്കു സ്ഥലം വിടേണ്ടിവന്നു. എങ്കിലും ആ ഇടവകക്കാരൻ അവരെക്കുറിച്ചു പലപ്പോഴും എഴുതുമായിരുന്നു. അത്ഭുതത്തോടും സന്തോഷത്തോടുംകൂടെ അവർ എല്ലാക്കൊല്ലവും മുടങ്ങാതെ വന്നിരുന്നു—അതേ, വിശാലമായ സ്നേഹസമ്പന്നമായ ഹൃദയത്തോടുകൂടെത്തന്നെ.

(ഒരു സംഭവകഥയുടെ അനുകരണം)

---

# മാർ സേവേറിയോസ് സ്മാരക ചാരിറ്റബിൾ ഡിസ്പൻസറി

കൊരട്ടി സീയോൻ സെമ്മിനാരിയിൽനിന്നും പി. സി വറുഗീസ് ശെമ്മാശൻ ഇപ്രകാരം അറിയിക്കുന്നു:—

കൊച്ചി ഭദ്രാസന ഇടവകയുടെ കാലംചെയ്ത പൗലോസ് മാർ സേവേറിയോസ് മെത്രാപ്പോലീത്താ തിരുമനസ്സിലെ സ്മാരകമായി ഭദ്രാസനാസ്ഥാനമായ കൊരട്ടി സീയോൻ സെമ്മിനാരി വളപ്പിലെ താൽക്കാലിക കെട്ടിടത്തിൽ ഒരു ഡിസ്പൻസറി പ്രവർത്തനം നടത്തി വരുന്ന വിവരം എല്ലാവരും അറിഞ്ഞിരിക്കുമല്ലോ. ഇപ്പോൾ ഒരു ഡോക്ടറും, ഒരു കമ്പൗണ്ടറും, ഒരു മിഡ് വൈഫും ഡിസ്പൻസറിയിൽ പ്രവർത്തിക്കുന്നുണ്ടു്.

1963–ലെ 3—ാം നമ്പരായി രജിസ്റ്റർ ചെയ്യപ്പെട്ടിട്ടുള്ള “മാർ സേവേറിയോസ് ചാരിറ്റബിൾ ട്രസ്റ്റി”ന്റെ കീഴിലാണു ഡിസ്പൻസറി പ്രവർത്തനം നടത്തുന്നതു്. ട്രസ്റ്റിലെ അംഗത്വം ലഭിക്കണമെങ്കിൽ സ്ഥാപനങ്ങൾ വർഷംതോറും 20 രൂപയും, വ്യക്തികൾ വർഷംതോറും ഒരു രൂപയും, വ്യക്തികൾ ആയുഷ്ക്കാല അംഗത്വത്തിനു് 25 രൂപയും ഫീസ് നിശ്ചയിച്ചിരിക്കുന്നു. ട്രസ്റ്റിൽ ഇതിനകം നൂറിലധികം പേർ ആയുഷ്ക്കാലാംഗങ്ങളായും, സാധാരണ അംഗങ്ങളായും ചേർന്നു കഴിഞ്ഞിട്ടുണ്ടു്. കൂടുതൽ അംഗങ്ങളെ ചേർത്തും, സംഭാവനകൾ പിരിച്ചും, ട്രസ്റ്റിനെയും, അതുവഴിയായി ഡിസ്പൻസറി പ്രവർത്തനവും ഊർജ്ജിതപ്പെടുത്തണമെന്നു് ഇക്കഴിഞ്ഞ ദിവസം കൂടിയ ട്രസ്റ്റ് ഗവേണിംഗ് ബോർഡ് തീരുമാനിച്ചു.

രോഗികളെ കിടത്തി ചികിത്സിക്കുന്നതിനാവശ്യമായ കെട്ടിടം നിർമ്മിക്കേണ്ടതും, അത്യാവശ്യമായ ഉപകരണങ്ങൾ വാങ്ങേണ്ടതും എത്രയും വേഗം സാധിക്കേണ്ട കാര്യമാണെന്നു് അനുഭവം തെളിയിച്ചു കഴിഞ്ഞു. ഇതിനെല്ലാംകൂടി ഏകദേശം ഇരുപതിനായിരം രൂപയോളം പെട്ടെന്നുണ്ടാകണം. ട്രസ്റ്റ് പ്രവർത്തകർ നിങ്ങളെ സമീപിക്കുമ്പോൾ, സർവവിധമായ സഹായസഹകരണങ്ങളും ചെയ്തുകൊടുത്തു്, തന്റെ ആയുഷ്ക്കാലം മുഴവൻ സഭാസേവനത്തിനായി ചെലവഴിച്ച ഒരു വന്ദ്യ പിതാവിന്റെ നാമത്തിൽ സ്ഥാപിതമായിരിക്കുന്ന ഈ ധർമ്മസ്ഥാപനത്തെ ആത്മാർത്ഥമായി സഹായിക്കണമെന്നു് അഭ്യർത്ഥിക്കുന്നു.

25 കിടക്കകൾക്കും, 50 ഷീറ്റുകൾക്കും ആവശ്യമായ പഞ്ഞിയും, തുണിയും (ഏകദേശം 750 ക. വിലവരുന്നതു്) ഡിസ്പൻസറിക്കു് സംഭാവന നൽകാമെന്നു് കേരളത്തിലെ ഒരു വൻകിട വ്യവസായ സ്ഥാപനമായ ജെ. ആൻറ്.

# വേദവായനക്കുറിപ്പുകൾ

## ചൊവ്വ

മത്തായി 24: 32—42.

കർത്താവിന്റെ രണ്ടാമത്തെ വരവു സംബന്ധിച്ച് തെററായ രീതിയിലുള്ള ജിജ്ഞാസയുടെ ഫലമായ കണക്കു കൂട്ടുകയും തീയതി കുറിക്കുകയും മററും ചെയ്തിട്ടുള്ളവരും ചെയ്യുന്നവരുമുണ്ട്. അതു കർത്താവിന്റെ ഹിതത്തിനെതിരാണെന്ന് ഇന്നത്തെ വേദഭാഗം വ്യക്തമാക്കുന്നു. ആ നാളും നാഴികയും സംബന്ധിച്ച് പിതാവല്ലാതെ പുത്രൻപോലും അറിയുന്നില്ലെന്ന് കർത്താവു പറഞ്ഞിട്ടുണ്ട്. കർത്താവിന്റെ വരവിന്നായുള്ള ശരിയായ പ്രതീക്ഷയും ഒരുക്കവും സാധാരണജീവിത വ്യാപാരങ്ങളിൽ നിന്നെല്ലാം വിരമിച്ചു കാത്തിരിക്കുകയല്ല; നേരെ മറിച്ച് ആത്മീയമായി ഉണർന്നിരുന്നുകൊണ്ട് നമ്മുടെ ചുമതലകൾ നിർവഹിക്കുകയാണ്. ഒരേ ജോലിയിൽ ഏർപ്പെട്ടിരിക്കുന്നവരിലും ഒരേ ഭവനത്തിൽ താമസിക്കുന്നവരിലും ചിലർ സ്വീകരിക്കപ്പെടുകയും മററു ചിലർ തിരസ്കരിക്കപ്പെടുകയും ചെയ്യും. കേവലം സഭയുടെ അംഗത്വമോ ക്രിസ്ത്യാനി എന്നുള്ള പേരോ ക്രിസ്തീയ സേവനം തന്നെയോ നമ്മെ കർത്താവിന്നുള്ളവരാക്കിത്തീർക്കണമെന്നില്ല. ഹൃദയത്തിലും ജീവിതത്തിലും കർത്താവുമായുള്ള ആത്മീയ ഐക്യമാണ് ആവശ്യമായിട്ടുള്ളതു്.

## ബുധൻ

യെഹെസ്ക്കേൽ 34:17—22. മത്തായി 25:31—40.

പഴയനിയമത്തിൽ കർത്താവിനു പരിചിതമായിരുന്ന ചില ആശയങ്ങളും പദപ്രയോഗങ്ങളും താൻ എടുത്തു കൂടുതൽ വികസിപ്പിക്കുകയും വിശദീകരിക്കുകയും ചെയ്യുന്നതായിട്ടാണ് നാമിവിടെ കാണുന്നതു്. അല്ലാതെ പ്രവചനവും അതിന്റെ പൂർത്തീകരണവുമല്ല. ദൈവം തന്റെ ജനത്തിന്റെ ഇടയനാണ്. ആ നിലയ്ക്കു് ദൈവം അവരെ കാത്തു പരിപാലിക്കുകയും സംരക്ഷിക്കുകയും നടത്തുകയും ചെയ്യുന്നു. എന്നാൽ ദൈവം ഇടയനാണെന്നുള്ളതിൽ മററു ചില പ്രധാന കാര്യങ്ങളും അന്തർഭവിച്ചിരിക്കുന്നു. ദൈവം ന്യായാധിപനും കൂടിയാണ്. ന്യായവിധി നടത്തുവാനുള്ള ചുമതലയും ദൈവത്തിനുണ്ട്. മനുഷ്യൻ ധാർമ്മികമായ ഉത്തരവാദിത്വമുള്ള ജീവിയായതുകൊണ്ട് അവന്റെ പ്രവൃത്തി അനുസരിച്ച് അവൻ ഇടത്തോ വലത്തോ ചെന്നുചേരുന്നു. അതു മനുഷ്യന്റെ തിരഞ്ഞെടുപ്പിന്റെ ഫലം തന്നെയാണ്. ദൈവത്തിനു മനുഷ്യരോടു വെറുപ്പോ വിരോധമോ ഉള്ളതുകൊണ്ടല്ല അവരെ ന്യായവിധിക്കു വിധേയരാക്കുന്നതു്. ദൈവം പാപിയെ സ്നേഹിക്കുന്നു; എന്നാൽ പാപത്തെ വെറുക്കുന്നതുകൊണ്ട് ന്യായവിധി അനിവാര്യമായിത്തീരുന്നു. നാം നിത്യനാശത്തിന്നവകാശികളായിത്തീരാതിരിപ്പാൻ ദൈവത്തിന്റെ കരുണ ലഭിക്കുന്നതിനായി പ്രാർത്ഥിക്കാം.

---

പി. കോട്ട്സ് (ഇന്ത്യ) പ്രൈവററ് ലിമിററഡ് (കൊരട്ടി) സദയം സമ്മതിച്ചിട്ടുള്ള വിവരം കൂടെ ഈ അവസരത്തിൽ സസന്തോഷം അറിയിക്കുന്നു.

സംഭാവനകൾ നൽകണമെന്നോ, ട്രസ്റ്റിൽ അംഗങ്ങളായി ചേരണമെന്നോ ആഗ്രഹിക്കുന്നവർ, ശ്രീ. എം. കെ. വറുഗീസ്, ട്രഷറർ, മാർ സേവേറിയോസ് ചാരിററബിൾ ട്രസ്റ്റ്, ചെറായി, ആലുവാ എന്ന വിലാസത്തിൽ സംഖ്യ അയച്ചുകൊടുത്താൽ മതിയാകുന്നതാണ്.

മലങ്കരസഭയിലെ എല്ലാ പള്ളികളും, ജനങ്ങളും ശക്തിക്കനുസരണമായ തുകകൾ അയച്ചുകൊടുത്തു്, ഈ എളിയ സംരംഭത്തിൽ പ്രവർത്തകരുടെ കൈകളെ ശക്തിപ്പെടുത്തി, ഈ ധർമ്മസ്ഥാപനത്തെ പുഷ്ടിപ്പെടുത്തണമെന്ന് വിനീതമായി അഭ്യർത്ഥിക്കുന്നു.

## വ്യാഴം

യിരെമ്യാവ് 32:8—9; സെഖര്യാവ് 11:12—13; മത്തായി 27:3—10.

ക്രിസ്തുസഭയുടെ ആരംഭകാലത്തു് പഴയ നിയമത്തിൽനിന്നുള്ള ഭാഗങ്ങൾ ഓർമ്മയിൽനിന്നു് ഉദ്ധരിക്കുക പതിവായിരുന്നു. യിരെമ്യാപ്രവാചകന്റെ പുസ്തകത്തിൽ 18—ാം അദ്ധ്യായത്തിലുള്ള ഒരു ഭാഗവും 32—ാം അദ്ധ്യായത്തിലുള്ള മറെറാരു ഭാഗവും സുവിശേഷകൻ കൂട്ടിക്കുഴയ്ക്കുന്നതായി ഇവിടെ കാണാം. അതുകൊണ്ട് പ്രവചനങ്ങൾ സംബന്ധിച്ചുള്ള മത്തായി ശ്ലീഹായുടെ പ്രസ്താവനകളും നിഗമനങ്ങളുമെല്ലാം നിരർത്ഥകമാണെന്നു നാം ചിന്തിക്കേണ്ടതില്ല. ഏതെങ്കിലും വിധത്തിൽ ദൈവത്തിന്റെ ഉദ്ദേശങ്ങൾ നിറവേറപ്പെടുമെന്നും മനുഷ്യരുടെ തിന്മയും പാപവുംപോലും ദൈവത്തെ പരാജയപ്പെടുത്തുകയില്ലെന്നും സുവിശേഷകൻ സമർത്ഥിക്കയാണ് ചെയ്യുന്നതു്. യൂദായുടേതുപോലെ നീചമായ ഒരു പ്രവൃത്തി മററാരും ചെയ്തിട്ടില്ല. അവൻ സ്നേഹം നിറഞ്ഞവനും നിഷ്ക്കളങ്കനുമായ ഗുരുവിനെ ഒററിക്കൊടുത്തു. നാമും വ്യത്യസ്തമായ രീതിയിൽ പലപ്പോഴും യൂദായുടെ പാപത്തിൽ വീഴുന്നില്ലയോ എന്നു ചിന്തിക്കണം.

## വെള്ളി

ദാനിയേൽ 7:13—14; മത്തായി 28:16—20

കർത്താവിന്റെ ഉയർത്തെഴുന്നേല്പിനുശേഷം ശിഷ്യന്മാർക്ക് അവന്റെ ആളത്വത്തെ കൂടുതൽ മനസ്സിലാക്കുവാൻ കഴിഞ്ഞു. മ്ശിഹായേക്കുറിച്ച് സാധാരണക്കാർക്കുണ്ടായിരുന്ന തെററായ ചിന്താഗതികളെ തിരുത്തുവാൻ കർത്താവു ശ്രമിച്ചു; എന്നാൽ അതേസമയംതന്നെ പഴയ നിയമത്തിൽനിന്നും അവർക്കു പരിചിതമായിരുന്ന ആശയങ്ങളും ശൈലികളും ഉപയോഗിച്ചു കർത്താവു പലതും പഠിപ്പിച്ചിട്ടുണ്ട്. ദാനിയേലിന്റെ പുസ്തകത്തിൽ കാണുന്ന "മനുഷ്യപുത്രൻ" എന്ന നാമം താൻ സ്വീകരിച്ചു. അതുപോലെതന്നെ മ്ശിഹായുടെ ആധിപത്യം സംബന്ധിച്ചുള്ള ചില പ്രവചനങ്ങളും താൻ സ്വീകരിച്ചതായി കാണാം. ശിഷ്യന്മാർക്കുള്ള അന്ത്യശാസനം നൽകിയപ്പോൾ ദാനിയേലിന്റെ പുസ്തകത്തിൽ നിന്നുള്ള ഉദ്ധരണി കർത്താവിന്റെ ചിന്തയിലുണ്ടായിരുന്നു എന്നു വിചാരിക്കാം. ക്രിസ്തുവിന്റെ ആധിപത്യം ദൈവദത്തമായതുകൊണ്ടാണ്, അല്ലാതെ പ്രവചനത്തിന്റെ പൂർത്തീകരണമായതുകൊണ്ടു മാത്രമല്ല പ്രാധാന്യം അർഹിക്കുന്നതു്. "വയോധികൻ", നിത്യനായ ദൈവം തന്നെയാണ് അവനു സ്വർഗ്ഗത്തിലും ഭൂമിയിലുമുള്ള സകല ശക്തിയും അധികാരവും നൽകിയിട്ടുള്ളതു്. കർത്താവിന്റെ അവകാശവാദത്തെ നാം അംഗീകരിക്കയും സ്വീകരിക്കയും ചെയ്യുമ്പോൾ അവന്റെ നിത്യസാന്നിദ്ധ്യവും ശക്തിയും നമുക്കു ലഭ്യമാകുന്നു.

## ശനി

ലൂക്കോസ് 9: 18—22; യോഹന്നാൻ 20:27—28.

മാർത്തോമ്മാശ്ലീഹായുടെ സ്മരണ നാം കൊണ്ടാടുന്ന ദിവസമാണല്ലോ ഇന്ന്. "ഞാൻ ആരാകുന്നു എന്നാണ് നിങ്ങൾ പറയുന്നതു്?" എന്ന ചോദ്യത്തിന് "നീ ജീവനുള്ള ദൈവത്തിന്റെ പുത്രനായ ക്രിസ്തു ആകുന്നു." എന്നു പത്രോസ് ഉത്തരം നൽകിയപ്പോൾ തോമാശ്ലീഹായും മററു ശിഷ്യന്മാരോടൊപ്പം അതു ശരിവച്ചു. എന്നാൽ കർത്താവു തന്റെ കഷ്ടാനുഭവത്തെക്കുറിച്ചു പ്രവചിച്ചതു് അവൻ മനസ്സിലാക്കുകയോ സ്വീകരിക്കയോ ചെയ്തില്ല. ഉയർത്തെഴുന്നേല്പു കഴിഞ്ഞ് ഒരാഴ്ചയ്ക്കുശേഷം കർത്താവു തന്റെ ആണിപ്പഴുതുകളെ തോമാസിനു കാണിച്ചു കൊടുത്തു. കർത്താവിന്റെ ക്രൂശുമരണത്തിനും ഉയർത്തെഴുന്നേല്പിനും മതിയായ തെളിവുകളാ

യിരുന്നു അവ. എന്നാൽ കർത്താവു നേരത്തെ പ്രവചിച്ചതു് വിശ്വസിക്കുവാൻ മാത്രമുള്ള വിശ്വാസം തോമാസിനോ മററു ശിഷ്യന്മാർക്കോ ഉണ്ടായിരുന്നില്ല. ദൈവത്തിന്റെ പ്രവചനങ്ങളും വാഗ്ദാനങ്ങളും നമുക്കു് എത്ര ദുർഗ്രഹമായി തോന്നിയാലും നാം അവയെ വിശ്വസിക്കയാണു് വേണ്ടതു്. സംശയിക്കുന്നതു ശരിയല്ല. തോമാസിന്റെ സംശയം ആത്മാർത്ഥമായിരുന്നതിനാൽ അതിനു നിവാരണമുണ്ടായി. "എന്റെ കർത്താവും എന്റെ ദൈവവുമേ" എന്നുള്ള സംബോധനയിൽ ഏററവും ഉന്നതവും ഉറപ്പുള്ളതുമായ ക്രിസ്തീയ വിശ്വാസത്തിന്റെ രൂപം നമുക്കു കാണാം.

### ഞായർ

യോഹന്നാൻ 1:19—23.

യെശയ്യാ 40:3—ൽ വിവരിച്ചിട്ടുള്ള പ്രവചനശബ്ദമാണു് താൻ എന്നു യോഹന്നാൻ സ്നാപകൻ അവകാശപ്പെട്ടു. അവൻ മശിഹായ്ക്കു് വഴി ഒരുക്കുകയായിരുന്നു. യോഹന്നാന്റെ സാക്ഷ്യം സ്വീകരിച്ച യഹൂദന്മാർ യേശുവിനെ മശിഹാ ആയി അംഗീകരിക്കാതിരുന്നതു വിചിത്രമായിത്തോന്നാം. ആധുനിക ലോകത്തിലെ ഏതെങ്കിലും ഒരു വലിയ നേതാവിന്റെ ശബ്ദം റേഡിയോവഴിയായും മററും ഏവർക്കും കേൾക്കാൻ കഴിയും. എന്നാൽ അങ്ങനെയുള്ള ശബ്ദം മനുഷ്യർ ശ്രദ്ധിക്കുകയും ഗണ്യമാക്കുകയും ചെയ്താൽ മാത്രമേ അതു ഫലപ്രദമാകുകയുള്ളു. ഓരോ ക്രിസ്ത്യാനിയും ദൈവത്തിനുവേണ്ടി സംസാരിക്കുന്ന ഒരു ശബ്ദമായിത്തീരണം. യോഹന്നാൻ സ്നാപകനെപ്പോലെ നിസ്വാർത്ഥവും നിർഭയവുമായ ശബ്ദമുയർത്തുവാൻ നമുക്കു കഴിയണം. നാം നമ്മുടെ ജീവിതംവഴിയായി ക്രിസ്തുവിനു വഴി ഒരുക്കുന്നവരാണോ? ക്രിസ്തുവിന്റെ രാജ്യത്തിന്റെ വളർച്ച തന്റെ അനുയായികളെയാണു് ആശ്രയിച്ചിരിക്കുന്നതു്.

### തിങ്കൾ

മത്തായി 22:34-40.

പ്രവചനങ്ങൾ പലതും തന്നിൽ നിവൃത്തിയായതായി കർത്താവു് അവകാശപ്പെട്ടു. ഇവിടെ പഴയ നിയമത്തിലെ ഉപദേശത്തെ ഒരു പുതിയ വിധത്തിൽ കർത്താവു വിനിയോഗിക്കുന്നതായി കാണാം. ചില വേദഭാഗങ്ങളെ ഉദ്ധരിച്ചു് അവയെ കർത്താവു സ്വന്ത ഉപദേശത്തിന്റെ ഭാഗമാക്കി. ആദ്യത്തെ കല്പന ആവർത്തനപ്പുസ്തകം 6—ാം അദ്ധ്യായം 5—ാം വാക്യത്തിൽനിന്നും രണ്ടാമത്തെ കൽപ്പന ലേവ്യപുസ്തകം 19—ാം അദ്ധ്യായം 18—ാം വാക്യത്തിൽനിന്നുമാണു് ഉദ്ധരിച്ചിട്ടുള്ളതു്. കർത്താവു സ്നേഹത്തിനാണു് പ്രഥമസ്ഥാനം നൽകുന്നതു്. ദൈവത്തോടുള്ള സ്നേഹവും അതിന്റെ ഫലമായി മനുഷ്യരോടുള്ള സ്നേഹവും. എല്ലാ നിയമങ്ങളും സ്നേഹത്തിന്റെ നിയമത്തിനു വിധേയമായിരിക്കണം. സ്നേഹത്തിന്റെ പ്രമാണത്തിന്മേലാണു് ന്യായപ്രമാണവും പ്രവാചകന്മാരുമെല്ലാം ആശ്രയിച്ചിരിക്കുന്നതു്. സ്നേഹത്തിന്റെ പ്രമാണം പാലിക്കുന്നതിനാൽ മറെറല്ലാ പ്രമാണങ്ങളും പാലിക്കുവാൻ നമുക്കു കഴിയണം. അതിനുള്ള ശക്തി ദൈവം നമുക്കു നൽകട്ടെ.

---

# ലോകദൗത്യവും സുവിശേഷപ്രവർത്തനവും

## സഭകളുടെ അഖിലലോക കൗൺസിലിന്റെ മെക്സിക്കോ സമ്മേളനമാരംഭിച്ചു

മിഷ്യണറിസഭ ആയിരിക്കുന്നതിനു് ക്രൈസ്തവസഭയ്ക്കുള്ള അവകാശത്തെ വെല്ലുവിളിക്കുന്ന അനേകം ശക്തികളുടെ രൂക്ഷമായ വിമർശം വർദ്ധിച്ചുകൊണ്ടിരിക്കുന്ന ഒരു പരീക്ഷണഘട്ടത്തെയാണു് ക്രിസ്ത്യൻമിഷ്യനുകൾ അഭിമുഖീകരിക്കുന്നതെന്നു് സഭകളുടെ അഖിലലോകകൗൺസിൽ ജനറൽ സെക്രട്ടറി ഡോ. ഡബ്ളിയു. എ. വിസ്സർട്ട്ഹൂഫ്ററ് പ്രസ്താവിച്ചിരിക്കുന്നു.

കൗൺസിലിന്റെ ലോകദൗത്യവുംസുവിശേഷപ്രവത്തനവും സംബന്ധിച്ച കമ്മീഷന്റെ പ്രഥമസമ്പൂർണ്ണസമ്മേളനം ഡിസംബർ 8—ാം തീയതി മെക്സിക്കോ സിററിയിൽ ഉൽഘാടനം ചെയ്തുകൊണ്ടു് പ്രസംഗിക്കുകയായിരുന്നു അദ്ദേഹം. "ദൈവത്തിന്റെ ദൗത്യവും നമ്മുടെ കർത്തവ്യവും" എന്നതാണു് സമ്മേളനത്തിന്റെ പ്രധാന ചിന്താവിഷയം. സമ്മേളനം ഡിസംബർ 20 വരെ നീണ്ടുനിൽക്കും.

48 രാഷ്ട്രങ്ങളിൽനിന്നായി പ്രോട്ടസ്റ്റന്റുകാരും ഓർത്തഡോക്സുകാരും ആംഗ്ളിക്കരുമുൾപ്പെടെ 200—ഓളം സഭാനേതാക്കന്മാർ സന്നിഹിതരായിട്ടുണ്ടു്.

കൗൺസിലിന്റെ ന്യൂഡൽഹി സമ്മേളനത്തിൽ (1961) വച്ചു് ഇന്റർ നാഷണൽ മിഷ്യനറി കൗൺസിൽ കൗൺസിലിനോടു സംയോജിപ്പിച്ചപ്പോഴാണു് പ്രസ്തുത കമ്മിഷൻ രൂപവൽക്കരിച്ചതു്. നാഗപ്പൂരിലെ ആംഗ്ളിക്കൻ ബിഷപ്പ് ജോൺസാദിക്ക് ആണു് കമ്മീഷന്റെ ചെയർമാൻ.

മിഷ്യനുകളുടെ യഥാർത്ഥ കാരണം അംഗീകരിക്കുന്നതിനുള്ള സമ്മതമില്ലായ്മ വർദ്ധിച്ചുകൊണ്ടിരിക്കുന്നുവെന്നാണു് രാഷ്ട്രീയമണ്ഡലത്തിലെയും ആശയമണ്ഡലത്തിലെയും മിക്ക ലക്ഷണങ്ങളും സൂചിപ്പിക്കുന്നതെന്നു് ഡോ. വിസ്സർട്ട്ഹൂഫ്ററ് പറഞ്ഞു.

ലോകം രൂക്ഷമായി വിമർശിക്കുകയും നമ്മെ നിശ്ശബ്ദരാക്കാൻ ശ്രമിക്കുകയും ചെയ്യുന്ന ഈ ഘട്ടത്തിൽ നമുക്കു് ഒരു കനകാവസരമാണു് കൈവന്നിരിക്കുന്നതു്—നാം വാസ്തവത്തിൽ എന്താണു് അർത്ഥമാക്കുന്നതെന്നും ദൈവം യേശുക്രിസ്തുവിൽ സമസ്തലോകത്തെയും തന്നോടുതന്നെ രഞ്ജിപ്പിച്ചുവെന്നു് ലോകം വിശ്വസിക്കുകയെന്നതാണു് നമ്മുടെ ഏക ഉദ്ദേശമെന്നും വ്യക്തമാക്കുവാനുള്ള കനകാവസരം.

പുതിയ പരീക്ഷണഘട്ടം, മിഷ്യനുകൾ "സ്വന്തം ഭവനം ശുചിയാക്കണെ"മെന്നു് ആവശ്യപ്പെടുന്നുണ്ടു്.

**എം. എം. തോമസ്**

ക്രിസ്തീയദൗത്യം എല്ലാക്കാലത്തും എല്ലാ മനുഷ്യർക്കും ഒന്നുതന്നെയെങ്കിലും, അതു പ്രകാശിപ്പിക്കുന്ന രീതി തലമുറതോറും ജനതതോറും വ്യത്യാസപ്പെട്ടേ മതിയാവൂയെന്നു് ഉൽഘാടനയോഗത്തിൽ പ്രസംഗിച്ച ശ്രീ. എം. എം. തോമസ് ചൂണ്ടിക്കാണിച്ചു.

പ്രകൃതി, മനുഷ്യൻ, ദൈവം എന്നിവ സംബന്ധിച്ചു് ആധുനിക മനുഷ്യന്റെ ധാരണയിലുണ്ടായ വിപ്ളവത്തെപ്പററിയാണു് അദ്ദേഹം പ്രസംഗിച്ചതു്.

പരമ്പരാഗതമായമതത്തിന്റെ ഭാഷയും രൂപങ്ങളുംആധുനികശാസ്ത്രീയയുഗത്തെ സംബന്ധിച്ചിടത്തോളം അപ്രസക്തമായിത്തീർന്നിട്ടുണ്ടു്. പരമ്പരാഗതമായ മതഭാഷ ആധുനികമനുഷ്യനു നിരർത്ഥകമായി അനുഭവപ്പെടുന്നുവെന്നു് ഊന്നിപ്പറഞ്ഞുകൊണ്ടു്, വൂൾവിച്ചിലെ ആംഗ്ളിക്കൻ ബിഷപ്പ് ജോൺ റോബിൻസൺ എഴുതിയ "ഓണസ്റ്റ് ടു ഗോഡ്" എന്ന ഗ്രന്ഥത്തെപ്പററിയുണ്ടായ വാദപ്രതിവാദങ്ങളെ ശ്രീ. തോമസ് പരാമർശിക്കുകയുണ്ടായി.

ക്രിസ്തീയ രക്ഷയുടെ സന്ദേശം ഇന്നു് ശ്രവിക്കപ്പെടണമെന്നുവരികിൽ, മനുഷ്യൻ നിവസിക്കുന്ന ലോകത്തെ അറിയുകയും അവരുടെ മൗലികചിന്തയും അഭിനിവേശങ്ങളും പ്രത്യാശയും മനസ്സിലാക്കുകയും "ദൈവത്തിൽ ഒളിക്കുകയും ദൈവത്തെ തേടുകയും" ചെയ്യുന്ന മാതൃക ഗ്രഹിക്കുകയും വേണ്ടിയിരിക്കുന്നു.

മനുഷ്യർ—മതവിശ്വാസികളും മതേതരവിശ്വാസികളും—ഇന്നു് ചോദ്യങ്ങൾ ചോദിച്ചുകൊണ്ടിരിക്കുന്നു—സുവിശേഷം പ്രസക്തമാക്കിത്തീർക്കുന്ന ചോദ്യങ്ങൾ. മനുഷ്യന്റെ നില

# ഓർത്തഡോക്സ് സഭകളുടെ വിവിധത്വത്തിലുള്ള ഏകത്വം

**മല്പാൻ ഫാദർ എൻ. ഏ. യൂഹാനോൻ**

ക്രിസ്തീയ സഭകൾ അനവധിയായി ലോകത്തിൽ ഉണ്ടെങ്കിലും സഭ ഏകമാണ് എന്ന് ഏവരും സമ്മതിക്കുന്നുണ്ട്. പല രാജ്യങ്ങളിലുള്ള സഭകൾ, പല ഭരണങ്ങളിൽ കഴിഞ്ഞു കൂടുന്ന സഭകൾ, പല ഭാഷകളിലും ആചാരാനുഷ്ഠാനങ്ങളിലും ഉൾപ്പെടുന്ന സഭകൾ ഇങ്ങനെ സഭയുടെ ബാഹ്യലക്ഷണങ്ങൾ ഭിന്നങ്ങളായി കാണപ്പെടുന്നു. ഇങ്ങനെയുള്ള വൈവിധ്യത്തിൽതന്നെ അഭിപ്രായഐക്യം പാലിച്ചുകൊണ്ടുപോരുന്നവയാണ് പല സഭകളും. പല ജാതിക്കാരും ഭാഷക്കാരും വേഷക്കാരും തമ്മിൽ ഈ വിധത്തിലുള്ള ഐക്യം പല നിലകളിൽ പാലിക്കപ്പെടുന്നു.

ദൈവം ഉണ്ട് എന്നും ദൈവഹിതാനുസരണം മനുഷ്യൻ ജീവിക്കണം എന്നും ഉള്ള ആശയം, നിരീശ്വരന്മാർ ഒഴിച്ചു ലോകത്തിലുള്ളഎല്ലാ മനുഷ്യവൃന്ദങ്ങളുംസ്വീകരിക്കുന്നതാണ്. അപ്പോൾ അതു വിവിധത്വത്തിലുള്ള ഏകത്വത്തിന്റെ ഒരു ഉദാഹരണമാണ്. ത്രിത്വം ഉണ്ട് എന്നും ത്രിത്വത്തിൽ രണ്ടാമൻ മനുഷ്യനായിത്തീർന്നുവെന്നും അതാണ് യേശുക്രിസ്തുവെന്നും, വേദപുസ്തകം ദൈവവചനമാണെന്നും ഉള്ള ആശയം, ക്രിസ്തീയസഭകൾ എന്നപേരിൽ അറിയപ്പെടുന്ന എല്ലാ സമൂഹങ്ങളും സ്വീകരിക്കുന്നതാണ്. അതു വൈവിധ്യത്തിലുള്ള ഏകത്വത്തിന്റെ വേറൊരുദാഹരണമാണ്. എന്നാൽ അവയിലെല്ലാം കാണുന്ന ശ്രദ്ധാർഹമായ സംഗതി വ്യത്യാസങ്ങളുള്ള സംഗതികൾ എണ്ണത്തിൽ കൂടിയും, ഐക്യമുള്ള കാര്യങ്ങൾ വളരെ കുറഞ്ഞും ഇരിക്കുന്നു എന്നുള്ളതാണ്. വ്യത്യാസമുള്ള സംഗതികൾ കുറഞ്ഞുവരികയും, ഐക്യം പാലിക്കാവുന്ന കാര്യങ്ങൾ വർദ്ധിച്ചു വരികയും ചെയ്കയെന്നുള്ളതാണ്, ഇന്ന് ഐക്യത്തെക്കുറിച്ചു ദർശനം ചെയ്യുന്നവർ ആഗ്രഹിക്കുന്നതും ആഗ്രഹിക്കേണ്ടതും. എന്നു പറഞ്ഞാൽ ഒരേ ഫാക്ടറിയിൽ നിന്നിറങ്ങുന്ന ഉല്പാദിതപദാർത്ഥം എല്ലാ കാര്യത്തിലും സാമ്യപ്പെട്ടിരിക്കുന്നതുപോലെയുള്ള സാമ്യത പാലിച്ചെങ്കിലേ ഐക്യം ഉണ്ടാവൂ എന്ന അഭിപ്രായം പറയുകയല്ല ചെയ്യുന്നത്. ആ വിധത്തിൽ സാമ്യം ഉണ്ടാകുക പ്രയാസമാണ്. അതു് ആവശ്യവുമില്ല.

ഓർത്തഡോക്സ് സഭകളെ പരിശോധിച്ചു നോക്കുമ്പോൾ അനേകം മേലദ്ധ്യക്ഷന്മാരുടെ ഭരണത്തിൽപെട്ടവയും അനേകം രാജ്യങ്ങളിലും ഭാഷകളിലും സ്ഥിതിചെയ്യുന്നവയും ആയ വിവിധ സഭകളായിട്ടാണിരിക്കുന്നതെങ്കിലും, ദേശീയമായ അകൽച്ചകൊണ്ട് അന്യോന്യം ഗ്രഹിക്കുകയോ സമ്പർക്കം പുലർത്തുകയോ ചെയ്വാൻ അവസരം ലഭിക്കാതെ നൂററാണ്ടുകളെ അതിജീവിച്ചുപോന്നിട്ടുപോലും, ഐക്യം പാലിക്കുന്ന കാര്യങ്ങൾ കൂടിയും, വൈവിധ്യമുള്ളവ കുറഞ്ഞും ഇരിക്കുന്നതു് അത്ഭുതാവഹമായിരിക്കുന്നു. അതുകൊണ്ടാണ് ഒരു ഓർത്തഡോക്സുകാരന്, അയൽപക്കത്തെ ഇതരസഭാംഗത്തെക്കാൾ വിദൂരത്തിലിരിക്കുന്ന വേറൊരു ഓർത്തഡോക്സ്കാരൻ മാനസികമായി അടുത്തിരിക്കുന്നതു്. അയൽപക്കത്തെ ഇതരസഭാംഗത്തിന്റെ പള്ളിയിൽ ചെന്നാൽ അതു നമ്മോടു ഒരു ബന്ധവുമില്ലാത്തതായും, യൂറോപ്പിലോ, അമേരിക്കയിലോ ഉള്ള ഏതെങ്കിലും ഓർത്തഡോക്സ് പള്ളിയിൽ ചെന്നാൽ അതു നമ്മോട് ബന്ധപ്പെട്ട ഒന്നായും തോന്നും. കാരണം കാലത്തെയും, ദേശത്തെയും, ഭാഷയെയും അതിലംഘിച്ചുകൊണ്ട് പരസ്പരം ബന്ധിക്കുന്ന ഒരു സുവർണ്ണചങ്ങലയുടെ തന്തുക്കൾ നമുക്കു നിഷ്പ്രയാസം അനുഭവവേദ്യമാകുമെന്നുള്ളതാണ്. ഇങ്ങനെ നിഗൂഢമായിക്കിടക്കുന്ന ഐക്യത്തിന്റെ രഹസ്യം മനസ്സിലാക്കാതെയും, അടുത്തുള്ളവർ ആരായാലും അവരും നാമും തമ്മിലുള്ള വ്യത്യാസമാണോ സാമ്യമാണോ വർദ്ധിച്ചിരിക്കുന്നതു് എന്നു ചിന്തിക്കത്തക്ക വിവേചനമില്ലാതെയും അവിശുദ്ധമായ സമ്പർക്കം ആത്മികകാര്യങ്ങളിൽ പാലിക്കുന്നതിനുള്ള ദുഷ്പ്രവണത എങ്ങനെയൊ നമ്മുടെ കുറെ ആളുകളുടെ ഇടയിൽ അങ്ങുമിങ്ങും കടന്നുകൂടിയിട്ടുണ്ടെന്നുള്ളതു് അഭിമാനകരമല്ല. ഐക്യമുള്ള കാര്യങ്ങൾ വർദ്ധിക്കുവാനും, വ്യത്യാസങ്ങൾ കുറഞ്ഞു വരുവാനും വേണ്ടിയാണ് ഈ യുഗത്തിൽ സകല ക്രിസ്ത്യാനികളും പ്രാർത്ഥിക്കേണ്ടതും പ്രവർത്തിക്കേണ്ടതും. അകററുന്ന കാര്യങ്ങൾ കുറഞ്ഞിരിക്കയും, അടുപ്പിക്കുന്ന കാര്യങ്ങൾ വർദ്ധിച്ചിരിക്കയും ചെയ്യുന്ന സഭകൾ തമ്മിൽ കൂടുതൽ സമ്പർക്കത്തിൽ വരികയും, അകന്നു നില്ക്കുന്നവരെ അടുപ്പിക്കുവാൻ ശ്രമിക്കയും ചെയ്യണമെന്നുള്ളതാണ് ഇന്നത്തെ ക്രിസ്തീയ നേതൃത്വം വഹിക്കുന്നവർ ചിന്തിക്കേണ്ടതു്. ആ വിധത്തിലല്ലാതെ 'നമ്മളെല്ലാം യേശുക്രിസ്തുവിൽ ഒന്നാണ് അതുകൊണ്ട് ഇന്നുമുതൽ എല്ലാ കാര്യങ്ങളിലും ഒന്നിച്ചു പോകാം" എന്നു പറയുന്ന തത്വജ്ഞാനംകൊണ്ടു മാത്രം പ്രായോഗികമായി ഒന്നും നടക്കുവാൻ പോകുന്നില്ല

ഓർത്തഡോക്സ് സഭകളെ പരസ്പരം ബന്ധിക്കുന്ന സുവർണ്ണതന്തുക്കൾ ഏവയെന്നു നോക്കാം. പരസ്പരസമ്പർക്കമില്ലാഞ്ഞിട്ടുപോലും ഇവയിൽ ഈ പൊതുലക്ഷണ

---

നില്പും രക്ഷയും സംബന്ധിച്ച പ്രശ്നങ്ങൾക്ക് സമർത്ഥമായ മറുപടി നൽകാൻ സുവിശേഷത്തിനു് കഴിയുമല്ലോ.

## എമിലിയോ കാസ്ട്രോ

സമ്മേളനത്തിന്റെ ഉൽഘാടനയോഗത്തിൽ നടന്ന ആരാധനാവേളയിൽ മൊണ്ടിവിഡിയോയിലെ (ഉറുഗ്വേ) റവ. എമിലിയോ കാസ്ട്രോ ഇപ്രകാരം പറഞ്ഞു:

സഭയുടെ ആരംഭംമുതൽ അതിനോടുകൂടെയുള്ള വേദശാസ്ത്രസംബന്ധമായ നിഗൂഢപ്രശ്നങ്ങൾക്ക് നിഷ്കൃഷ്ടമായ ഉത്തരങ്ങൾ തേടുന്നതിനുവേണ്ടിയല്ല നാമിവിടെ സമ്മേളിച്ചിരിക്കുന്നതെന്നു് ആദ്യമായി നാം ഓർമ്മിക്കണം.

ദൈവം ലോകത്തിൽ നിർവഹിച്ചുകൊണ്ടിരിക്കുന്ന പ്രവർത്തനത്തെ പ്രകാശമാനമാക്കുവാനാണ് നാം ശ്രമിക്കുന്നതു്. ദൈവം സഭയെ ഭരമേല്പിച്ചിട്ടുള്ള ദൗത്യത്തിന്റെ പൂർത്തീകരണത്തിനുള്ളിൽ നമ്മുടെ സ്ഥാനം നാം സ്വീകരിക്കുന്നതിനു് അതാവശ്യമാണ്. ലോകത്തിൽനിന്നു് അഭിമാനപൂർവം സ്വയം പിൻവലിയുവാൻ നമുക്കു സാദ്ധ്യമല്ല. ഇവിടെ നമ്മെ ഭരമേൽപിച്ചിട്ടുള്ള പ്രത്യേക ദൗത്യത്തിൽനിന്നു് ഒഴിഞ്ഞുമാറിപ്പോകുവാനും നമ്മെക്കൊണ്ടാവില്ല.

സഭയുടെ ദൗർബല്യത്തെപ്പററിയും ലോകത്തിൽ സ്വന്തം സ്ഥാനവും ദൗത്യവും നിർവചിക്കുന്നതിൽ സഭയ്ക്കുള്ള വൈഷമ്യത്തെപ്പററിയും നാം ബോധവാന്മാരാണ്. സംശയമില്ല. എന്നിരിക്കിലും, അശുഭവിശ്വാസത്തിന്റെ സ്വരത്തിൽ അവസാനിച്ചേക്കാവുന്ന ഏതൊരു സംഭാഷണവും കുററംവിധിക്കലിന്റെ സ്വരത്തിൽ അവസാനിച്ചേക്കാവുന്നതു് ലോകത്തെപ്പററിയുള്ളതുമായ ഏതൊരു സംഭാഷണവും— ക്രിസ്തീയ സംഭാഷണമായിരിക്കയില്ല, പാപക്ഷമയും ദൈവത്തിന്റെ പ്രവർത്തനവാഗ്ദാനവും കാര്യമായി എടുക്കുന്നില്ലെന്നുള്ളതാണ് അതിന്റെ പ്രധാന വൈകല്യം.

അവരവർ കാര്യമായി പരിഗണിക്കുന്ന വിഷയങ്ങളും ദർശനങ്ങളും പങ്കുചേരുന്നതിനുവേണ്ടിയാണ് ഭൂമിയുടെ എല്ലാ കോണുകളിൽനിന്നും സഭാനേതാക്കൾ മെക്സിക്കോയിൽ വന്നുചേർന്നിട്ടുള്ളതു്. മനുഷ്യരാശി മുഴുവനും വേണ്ടിയുള്ള ദൈവത്തിന്റെ ഉദ്ദേശം സംബന്ധിച്ച ചട്ടക്കൂട്ടിനുള്ളിൽ ക്രിസ്തുസഭയെന്ന നിലയിൽ ഈ നൂററാണ്ടിലെ നമ്മുടെ ദൗത്യം യഥാസ്ഥാനത്താണെന്ന ബോധവും ധൈര്യവും നൽകുന്ന ദർശനത്തിനുവേണ്ടിയാണവർ വരുന്നതു്.

മതേതരചിന്താഗതിയോടുകൂടിയ മനുഷ്യരോടു് എന്തു പറയണം? എങ്ങനെ പറയണം ??

ങ്ങൾ കാണപ്പെടുന്നതുകൊണ്ടു് ആദിമനൂറ്റാണ്ടുകളിലെ അവിഭക്തസഭയിൽ ഇവയെല്ലാം നിലനിന്നിരുന്നുവെന്നു് അനുമാനിക്കുന്നതിൽ അപാകതയില്ല.

## 1 ത്രിവിധ പൗരോഹിത്യവരങ്ങൾ

സഭയുടെ നിലനില്പിനു് എപ്പിസ്കോപ്പാ, കശ്ശീശാ, ശെമ്മാശ്ശൻ എന്നീ മൂന്നുവിധ സ്ഥാനികൾ ആവശ്യമാണെന്നു് എല്ലാ പുരാതനസഭകളും വിശ്വസിക്കുന്നു. മോർ ഇഗ്നാത്യോസിന്റെ ലേഖനങ്ങളിൽ ഇക്കാര്യം അനേകം പ്രാവശ്യം ആവർത്തിച്ചു പറയുന്നുണ്ടു്. അതുകൊണ്ടാണു് എപ്പിസ്കോപ്പാ ഇല്ലാത്തിടത്തു സഭയില്ല എന്നു അദ്ദേഹം വ്യക്തമായി ഉൽഘോഷിച്ചിട്ടുള്ളതു്. അപ്പോസ്തോലന്മാരുടെ കാലത്തു് വ്യക്തമാകാതെ കിടന്ന ആശയങ്ങളും ഭരണക്രമീകരണങ്ങളും അവരുടെ ശിഷ്യന്മാരുടെയും, അവരുടെ പിൻഗാമികളുടെയും കാലങ്ങളിലാണു് രൂപം കൊണ്ടിട്ടുള്ളതു്. എല്ലാ ഓർത്തഡോക്സ് സഭകളും, റോമാസഭയും, ആംഗ്ലിക്കൻ സഭയും തത്വത്തിൽ ഇതിനോടു യോജിച്ചു തന്നെയാണു് നില്ക്കുന്നതു്. ത്രിവിധ പൗരോഹിത്യവരങ്ങളുടെ വിശ്വാസമോ, പ്രവർത്തനമോ ഇല്ലാത്തവരുമായി ഒരു ആത്മീകബന്ധമോ കൂട്ടായ്മയോ പുലർത്തുന്നതിനു് ഒരു ഓർത്തഡോക്സ്കാരൻ തുനിഞ്ഞാൽ അവൻ മേലാൽ ഒരു ഓർത്തഡോക്സ്കാരൻ അല്ലാതായിത്തീരുന്നുവെന്നുള്ള പരമാർത്ഥം നമ്മുടെ ജനങ്ങൾ മനസ്സിലാക്കിയെങ്കിൽ നന്നായിരുന്നു.

## 2: കൂദാശാപരമായ ജീവിതം

ഏഴു കൂദാശകൾ ഉണ്ടെന്നും, അവ ദൈവത്തിന്റെ അദൃശ്യകൃപകൾ ലഭിക്കുന്നതിനുള്ള ദൃശ്യമാർഗ്ഗങ്ങൾ ആണെന്നും ഉള്ള വിശ്വാസം ഓർത്തഡോക്സ്–റോമൻസഭകളിൽ വ്യക്തമായി പഠിപ്പിക്കുന്നതാണു്. അവ ഇടക്കാലത്തു് സഭകളിൽ നുഴഞ്ഞുകയറിയ മനുഷ്യനിർമ്മിതമായ സംഗതികളാണെന്നും കർത്താവോ, അപ്പോസ്തോലന്മാരോ ഇവ ചിന്തിക്കുക പോലും ചെയ്തിട്ടില്ലെന്നും മറ്റും ചില നവീകരണാശയക്കാർ പ്രചരിപ്പിക്കാറുണ്ടു്. അഞ്ചും, ആറും നൂറ്റാണ്ടിനിടയ്ക്കു് സംഭവിച്ച വിഭാഗീയതയാണു് ഇന്നു കാണുന്ന മിക്ക ഓർത്തഡോക്സ് വകുപ്പുകളും. എന്നാൽ അവയിലെല്ലാം ഈ കൂദാശാപരമായ വിശ്വാസം തത്വത്തിൽ വ്യതിചലനം കൂടാതെ നിൽക്കുന്നതു കാണുമ്പോൾ ആ വിശ്വാസം ആദിമക്രിസ്തീയ സഭയുടെ അന്തസ്സത്തയായിരുന്ന കാര്യമായിരുന്നുവെന്നു ഗ്രഹിക്കുവാൻ വലിയ പാണ്ഡിത്യം ആവശ്യമില്ലതന്നെ. സഭയുടെ ബാഹ്യപ്രകൃതിയിലും ആരാധനകളുടെ രൂപങ്ങളിലും കാലദേശാവസ്ഥകൾക്കനുസരണമായ ആകൃതിവ്യത്യാസങ്ങൾ സംഭവിക്കുന്നതുകൊണ്ടുമാത്രം വിശ്വാസത്തിനു് വ്യത്യാസം ഉണ്ടാകേണ്ട ആവശ്യമില്ല. മലങ്കര ഓർത്തഡോക്സ് സഭയിലെ കുർബാനയും, അർമ്മേനിയൻ ഓർത്തഡോക്സ് സഭയിലെ കുർബാനയും, അതിന്റെ രൂപത്തിലും ആകൃതിയിലും വ്യത്യാസപ്പെട്ടിരിക്കും. എന്നാൽ അതിന്റെ ആത്മികവശത്തു വ്യത്യാസം ഇല്ല. അതായതു് കുർബാനയിലുള്ള വിശ്വാസത്തെക്കുറിച്ചും, കുർബാനകൊണ്ടു ലഭിക്കേണ്ടതായ പ്രയോജനങ്ങളെക്കുറിച്ചും അഭിപ്രായവ്യത്യാസമില്ല. ഇങ്ങനെ തന്നെ മറ്റു കൂദാശകളും അവയുടെ ആന്തരികസത്തയിൽ ഐക്യപ്പെട്ടിരിക്കുന്നു.

(തുടരും)

---

(2–ാം പേജിൽനിന്നു തുടർച്ച)

നാരങ്ങാവർഗ്ഗത്തിൽപ്പെട്ട പഴങ്ങളോ പഴച്ചാറുകളോ നമുക്കാവശ്യമുള്ള സി ജീവകത്തിൽ ഏറിയ പങ്കും നൽകുന്നു. ഈ ഇനത്തിൽപ്പെട്ട പഴങ്ങളിലടങ്ങിയിരിക്കുന്ന അമ്ളങ്ങളും മറ്റു ഘടകങ്ങളും ജീവകത്തെ സൂക്ഷ്മമായി സംരക്ഷിക്കുന്നു. ഈ പഴച്ചാറുകൾ ഒരുദിവസം റിഫ്രിജറേറ്ററിൽ സൂക്ഷിച്ചാൽ അസ്കോർബിക്കു് ആസിഡ് ഒട്ടും നഷ്ടപ്പെടുന്നില്ല. എന്നിരുന്നാലും സ്വാദിൽ അല്പം വ്യത്യാസം വരും.

പ്രായപൂർത്തിയായവർക്കു് ദിവസേന വേണ്ട സി ജീവകത്തിന്റെ അളവു് 70 മുതൽ 75 വരെ മില്ലിഗ്രാം ആണു് ശുപാർശ ചെയ്യപ്പെട്ടിരിക്കുന്നതു്. കഠിനാദ്ധ്വാനം, പനി, ശസ്ത്രക്രിയാനന്തരം ഇങ്ങനെയുള്ള അവസരങ്ങളിൽ അതിന്റെ ആവശ്യം വർദ്ധിച്ചുമിരിക്കും.

# A CRITICAL LOOK

(continued from page 12)

to do with the discussion groups. We had two main opinions current in our preparatory committees. One was that the groups should not be put under pressure, that the modern passion for dialogue should be established for the thirty-odd members of each group, that they should come together and discuss without the necessity for resolutions or findings or reports to the central Congress, that they should enjoy themselves, make friends, confront each other, and be satisfied with such an encounter. The other view was a more old-fashioned one, namely that we should anticipate that, when thirty five Anglicans come together for six or seven days of discussion, they must inevitably have some purpose and objectives written into their terms of reference.

I suppose that both views have virtue, but the second one seemed to be the more attractive to the participants themselves, especially after the "Saturday Document" came before the Congress.

The discussion groups desired to explore its implications, to offer recommendations concerning it, to amend some of its paragraphs, and to suggest how the whole purpose of the document might be implemented on the regional scene. I believe that the groups were more than a little frustrated because of the fact that resolutions were apparently unacceptable in the Congress, and their serious findings were crowded out in the last days. However, the discussion groups did some rush of serious and helpful work on the Congress message, and the daily luncheons with the editorial committee for the chairmen of the groups not only contributed greatlyto their own clarification of purpose and programme, but also aided the working party of authors and editors and message-writers.

There was too much packed into the ten days of the Congress. I would think that the time of the Congress ought to be extended to two weeks, and most certainly I would recommend that the whole of our Communion should have some personal, on-the-spot representation in the planning of the programme, in the choice of the speakers, and in the terms of reference for the Congress itself.

Indeed I would go so far as to say that it is quite futile to hold another Congress of the Minneapolis–Toronto sort until some further thought has been given to the terms of reference for the Congress. It is not sufficient for us to say that the Congress is informal, non-legislative, unrepresentative, and therefore merely a talk-feast. If this negative thinking is to continue, then it is useless to invest all the time and expense in such a mammoth gathering.

It is alleged that the members are not truly delegates of their dioceses. If a bishop appoints one of his laymen to represent the laity (and in a few instances his wife to represent the same group!), this method is of course regrettable. I trust that before the next Congress our terms of reference will indicate to the bishops the desirability of an elected clerical and lay representative who will come from the diocese with some delegated strength and responsibility. I do not propose that the Congress should become a legislative assembly, yet I think it has equal right with the Lambeth Conference to assert its opinion for the Church-at-large in a series of resolutions.

(To be continued)

Reg. No. K. 289 Licence No. 498

ചർച്ച് വീക്കിലി

# A Critical Look at the Anglican Congress *

**The Bishop of Huron**

II

The comments on the programme of the Toronto Congress are beginning to come in from different quarters. There is unanimity in that we had too much in the way of set speeches, and not enough time available for general discussion.

Laymen are of the opinion that the lay voice was not sufficiently heard either from the rostrum or from the floor. Some of our Coloured brethren were of the opinion that it was too much a White man's Congress—this even in the face of the fact that our Coloured friends spoke frequently and effectively both from the Congress platform and floor, and in the discussion groups as well.

It is terribly easy to shoot holes through the programme of the Congress. It was, of course, imperfect in conception and in sessional offering. How could any local committee satisfy our varied representatives through a ten-day period in which every group wanted its own particular subject brought to the fore and kept to the fore?

An editorial writer complains that we did not touch in the programme the real character of Anglicanism. This was attempted by several, but the subject is both difficult and elusive. I thought that by now we had all of us agreed that there is no such thing as a confessional anglicanism; that we are not a peculiar people doctrinally or even in the structure of our Church; that we aim at being a part of the Church Catholic, without eccentric ways, interpretations or fads and fancies.

## A Question-Mark

A further editorial comment was that when the Congress tackled the future for the Anglican Communion, the question was answered with a question-mark. Much has been made of the various comments that pointed to the ultimate disintegration of the Anglican Communion. Here again there seems to have been an almost deliberate misunderstanding on the part of many who deplored this realistic thinking.

We were faced with the actual fact that many of the Anglican dioceses there represented were contemplating a plan of union which will probably be consumated prior to the next Lambeth Conference or Anglican Congress. But, in the name of God, why must we speak of this as going out from our Communion? I raised this question at the last Lambeth Conference; and I continue to raise it. Do we think of Anglicanism as a part with the Church Catholic, or as a separate, sectarian group? If what we profess is a reality, then these Churches of ours that are anticipating a union in Nigeria, Ceylon, Pakistan, North India and elsewhere are not going out from us except in a relatively unimportant way. They are going before us into the Church Catholic, into which, please God, we shall all be following them just as soon as may be possible.

## Resisting Charge

This reluctance to face the inevitable and desirable future, and to acclaim it as our true future, seems to me to be like the reluctance of a school-boy or a college graduate who, as he goes out into the world, clings to his school tie or his college fraternity as the most important association for his lifetime. Thus he distorts a small matter of the past into major measurements and keeps the focus of his life in the past rather than in the future. Some of us are going to be very disappointed when we arrive at the Other Side, and suddenly discover our Lord's disinterest in Anglicanism as a separate way, and his regard for it simply as one way into his One Body, the Church Catholic.

On the whole I believe that the platform speeches were of a high order—fresh, interesting, wide in their range, stimulating and provocative. The panel speeches were frustrating in their brevity, and perhaps in their number. Two or three would have been ample, and the extra time could have been well used in general discussion. When you consider that the programme was set up, by a Canadian committee, and that the speakers were selected by that committee in consultation with the heads of the Churches, I believe that we have much to be proud of and thankful for to Bishop Dean and his associates.

## Canadian Emphasis

Until the time comes when we can arrange a Congress programme in a committee representative of the whole Communion, there will inevitably be some unevenness in the speakers, as well as apparent difficulties in the subjects and sequences as allotted. Undoubtedly the Congress was too much a Canadian Congress—in thought and arrangements; but at present there is no alternative to the local committees doing the best that they can to seek counsel elsewhere, and then to make the decisions locally. Believe me when I say that no local committee could have sought wider help than we did, and attempted to frame a congress that would be generally representative and acceptable. We needed more representative Anglicans with us in the planning months.

Much of the criticism levelled at our Congress had

(continued on page 11)

* The first part of the article appeared in our issue of Dec. 1

Printed and published by N. M. Abraham B. A. at the Malayala Manorama Press, Kottayam